# മലങ്കര ഇടവകപത്രിക

പുസ്തകം ൧൭ | ൧൧൦൮ ഇടവം | ലക്കം ൫


## അയിരൂർ സുറിയാനി യുവജനസംഘത്തിന്റെ വാർഷിക യോഗത്തിൽ ഒ. എം. ചെറിയാൻ ബി. എ. എൽ. ടി. അവർകൾ വായിച്ച പ്രസംഗം (തുടർച്ച)

### സുറിയാനി സഭയുടെ ഏതൽകാലാവസ്ഥയെ സംബന്ധിച്ചു ഏതാനും വിമർശങ്ങൾ.

തത്വങ്ങളുടെ ബോധവും വിധികളുടെ അനുഷ്ഠാനവും ഒന്നുപോലെ ആവശ്യങ്ങളാണെന്നുള്ള ബോധം നിമിത്തമാണ്, ചെമ്മാച്ചന്മാരുടെ വിദ്യാഭ്യാസം പരുമല സിമ്നാരിയിൽ പൂർത്തിയാക്കണമെന്നും, വിദ്യാഗൃഹങ്ങളുടെ ആദ്ധ്യക്ഷ്യം പുരോഹിതാധീനമായിരിക്കണമെന്നും, ഞാൻ അഭിപ്രായപ്പെടുന്നതു്. മാർ ദീവന്നാസ്യോസു സിമ്നാരിയെ സംബന്ധിച്ചു ഇതു നിവൃത്തിയായിരിക്കുന്നെങ്കിലും, മാർ ഗ്രീഗോറിയോസു സിമ്നാരി—മാർ ദീവന്നാസ്യോസു സിമ്മനാരിയെപ്പോലെ തന്നെ ഗൌരവമായ കൃത്യത്തെ നിർവ്വഹിപ്പാനുള്ള മാർ ഗ്രീഗോറിയോസു സിമ്നാരി—ഇപ്പോഴും പുരോഹിതാദ്ധ്യക്ഷ്യം കൂടാതെ നടക്കുന്നു എന്നിവിടെ അനുശോചിക്കേണ്ടിയിരിക്കുന്നു. മാർ ദീവന്നാസ്യോസു സിമ്നാരിക്കു പുരോഹിതാദ്ധ്യക്ഷ്യം ഉണ്ടായിരിക്കണമെന്നുള്ള ന്യായങ്ങൾ മാർ ഗ്രീഗോറിയോസു സിമ്മനാരിക്കും യോജിക്കുന്നതാണെന്നും; മാർ ഗ്രീഗോറിയോസു സിമ്മനാരിക്കു് പുരോഹിതാദ്ധ്യക്ഷ്യം ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണെന്നും, ഉള്ള എന്റെ അഭിപ്രായങ്ങളെ ഞാൻ ഇവിടെ തുറന്നു പ്രസ്താവിച്ചുകൊള്ളുന്നു. മാർ ഗ്രീഗോറിയോസു സിമ്മനാരിയുടെ പ്രധാനാദ്ധ്യാപകൻ മിസ്റ്റർ വേദാന്ത്രു ബി. എ. എൽ. റ്റി. അവർകളെ എനിക്കു പരിചയമില്ല, അദ്ദേഹം ഒരു യോഗ്യനാണെന്നാണ് കേട്ടിട്ടുള്ളതു. എന്നാൽ എവിടെയെങ്കിലും കാണപ്പെടുന്ന യോഗ്യതാംശങ്ങളെ ഒക്കെ സംഗ്രഹിപ്പാനും സംരക്ഷിപ്പാനുമുള്ള ധനബലവും വ്യവസായ സൌകര്യവും നിർദ്ധനമായ സുറിയാനി സമുദായത്തിനില്ല.

ഒരു അദ്ധ്യക്ഷൻ അല്ലെങ്കിൽ പ്രധാനാദ്ധ്യാപകൻ എന്ന നിലയിൽ വിദ്യാർത്ഥികളുടെ ജീവിതത്തെ എത്ര കണ്ടു ഭേദപ്പെടുത്തു

പാൻ ഒരുവന്നു കഴിയുമെന്നു അറിവുള്ള എല്ലാവരും, നമ്മുടെ നിത്യവൃത്തിക്കു ഉപയോഗപ്പെടുവാൻ മാത്രം നമുക്കു ലഭിച്ചിരിക്കുന്ന സ്കൂളുകളിൽ സുറിയാനി സമുദായത്തിന്റെ മുക്തി പനഫാവിനെ ബഹുമാനിപ്പാൻ അവകാശമില്ലാത്ത യോഗ്യന്മാർക്കു കർത്തൃത്വം നല്കുന്നതു്, മഹാ വലിയ ഒരു അപകടമാണെന്നു സങ്കടപ്പെടാതെ നിവൃത്തിയില്ല. മാർ ഗ്രീഗോറിയോസു സിമ്മനാരിയുടെ ആദ്ധ്യക്ഷ്യം ഒരു പുരോഹിതന്നു് അധീനപ്പെട്ടിരിക്കേണ്ടതുതന്നെ. എന്നാൽ ഒരു വിദ്യാഗൃഹത്തിന്റെ ആദ്ധ്യക്ഷ്യം വഹിക്കത്തക്ക പാടു, സൌകര്യം മുതലായ ഗുണങ്ങൾ തികഞ്ഞ ഒരു പുരോഹിതനെ സുറിയാനി സമുദായത്തിൽ നിന്നു ലഭിക്കുക ഇപ്പോൾ അസാദ്ധ്യമാണെന്നാണു. സുറിയാനി പുരോഹിതന്മാരെക്കുറിച്ചു് എന്നെക്കാൾ ദൃഢപരിചയമുള്ള സമുദായ പ്രധാനന്മാർ വിധിക്കുന്നതെങ്കിൽ" മാർ ഗ്രീഗോറിയോസു സിമ്മനാരിയുടെ പ്രധാനാദ്ധ്യാപകത്വം ഒരു സുറിയാനിക്കാരനായ അദ്ധ്യാപകന്നു് ന്യായമായി നല്കപ്പെടേണ്ടതാണെന്നുള്ള ഉദ്ദേശത്തോടുകൂടി ഗ്രീഗോറിയോസു സിമ്മനാരി ഭാരവാഹികൾ പ്രവർത്തിക്കണമെന്നു് എനിക്കു് അപേക്ഷയുണ്ടു്. ഒരു പ്രധാനാദ്ധ്യാപകനാകത്തക്ക യോഗ്യതകൾ തികഞ്ഞ സുറിയാനിക്കാർ മാർ ഗ്രീഗോറിയോസു സിമ്മനാരിയിൽ തന്നെ ഉണ്ടെന്നു പ്രസിദ്ധമായിരിക്കുന്ന സ്ഥിതിക്കു് ആസന്നഭാവിയിൽ സമുദായനേതാക്കന്മാരായി ഭവിക്കാനിരിക്കുന്ന നമ്മുടെ വിദ്യാർത്ഥികൾ വിമതസ്ഥന്മാരാൽ സ്വരിക്ഷിക്കപ്പെടാൻ ഇടയാകുന്നതു—ഇടയാകുന്നതു—കാലവെലംതന്നെ.

സുറിയാനിസഭയിൽ ഈശ്വരഭക്തിയെ വളർത്തുന്നതിനെക്കുറിച്ചു് ആലോചിക്കുന്ന ആളിന്റെ മനസ്സിൽ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ദേഹവിയോഗം പരിഹാരമില്ലാത്ത ഒരു സങ്കടമാണു എന്നും, ഇനിമേൽ ഈശ്വരഭക്തിസംവർദ്ധകമായി നാം ആശ്രയിക്കേണ്ടതു വിദ്യാശാലാ ഭരണ പരിഷ്കാരത്തെ ആകുന്നു എന്നും, ഉള്ള അഭിപ്രായങ്ങൾ മനുഷ്യബുദ്ധിപ്രകാരം പുറപ്പെടുകയാണു് എന്നു ഞാൻ കഴിഞ്ഞ വത്സരത്തിൽ പ്രസ്താവിച്ചതാണു, ഈ പ്രാവശ്യവും പറഞ്ഞുകൊള്ളുന്നു. വിസ്താരമായ ദൈവബുദ്ധിയാൽ നയിക്കപ്പെടുന്ന ലോകഗതിയെക്കുറിച്ചു് പരിച്ഛേദം അഭിപ്രായം പറയുന്നതിന്നു അല്പനായ മനുഷ്യന്നു എങ്ങനെ ശക്തനാകും. കോട്ടയം സമ്മേളനകാലത്തിൽ ഈ കേരളത്തിൽ ഒരുവനും തന്നെ ഊഹിച്ചിട്ടില്ലാതിരുന്നതും ഇപ്പോഴും പലരും ഒരുവെള്ള അത്ര ഗണിച്ചിട്ടില്ലാത്തതും ആയ ഒരു മാർഗ്ഗം സുറിയാനിസമുദായത്തിന്നു ഈശ്വരഭക്തിപ്രവർദ്ധകമായ ഒരു മാർഗ്ഗം—നമുക്കു് ഉണ്ടായിട്ടുണ്ടു്.

തിരുവല്ലാ തിരുമൂലവിലാസം മഠത്തിൽ നടന്നതായ വിദ്യാ

ൎത്ഥിസമ്മേളനത്തെ ഒരു നിസ്സാര സംഗതിയായിട്ടല്ല ഞാൻ ഗണിക്കുന്നതു. നമ്മുടെ സമുദായത്തെ മുഴുവനും ക്രമേണ ദൈവഭക്തികൊണ്ടു പുളിപ്പിക്കുന്നതിനു വീൎയ്യം നിറഞ്ഞ പുളിച്ച മാവായി ഈ വിദ്യാൎത്ഥിസമ്മേളനം പരിണമിക്കാവുന്നതാണ്. വിദ്യാഭ്യാസം സിദ്ധിച്ച അംഗങ്ങളാണ്, ഓരോ സമുദായത്തിലും നേതാക്കന്മാരായി പരിണമിക്കുന്നതു എന്നുള്ളതു സംശയമില്ലാത്തതുതന്നെ. എന്നാൽ നമ്മുടെ സമുദായാംഗങ്ങൾക്കു വിദ്യാഭ്യാസം സാധാരണമായി പ്രൊട്ടസ്റ്റന്റീയോപദേശങ്ങളോടു ഇണങ്ങി വന്നതുനിമിത്തം, വിദ്യാഭ്യാസം ലഭിച്ച ആളുകൾ സമുദായസ്നേഹമില്ലാത്തവരായിരുന്ന സങ്കടാവസ്ഥയുടെ ദോഷങ്ങൾ ഇന്നും മുഴുവനായി അസ്തമിച്ചു എന്നു തോന്നുന്നില്ല. നേതാക്കന്മാർ—അന്യന്മാൎക്കു ദൃഷ്ടാന്തഭൂതന്മാരായിരിക്കേണ്ട ആളുകൾ—സ്വയം സമുദായപ്രതികൂലപ്രവൎത്തകന്മാരായി ഭവിക്കുന്നതായാൽ ഫലിക്കുന്ന വിനാശം ഘോരമായിട്ടുള്ളതുതന്നെ. മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ പരിശ്രമത്തിന്റെ ഒരു സാമാന്യഫലമായും—മാർ ദിവന്നാസ്യോസു സിമ്മനാരി, ഇടവകപ്പത്രിക എന്നിതുകളുടെ ഭിന്നപ്രകാരങ്ങളിലുള്ള വ്യവസായഫലങ്ങളായും—വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള സമുദായാംഗങ്ങൾ സമുദായസ്നേഹം ഉള്ളവരായി പരിണമിക്കാനുള്ള ഒരു ശുഭപ്രാരംഭം അടിസ്ഥാനപ്പെട്ടു കഴിഞ്ഞിരുന്നു എങ്കിലും, പാശ്ചാത്യമതോപദേശങ്ങളുടെ ഒരു മധുരിമ പലരുടെയും ഹൃദയങ്ങളിൽ ശേഷിച്ചിരുന്നു, ശേഷിച്ചിരിക്കുന്നുമുണ്ട്. എന്നാൽ ഈ അന്തർദ്ദോഷത്തെ ഹനനം ചെയ്യുന്നതിനു വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള യുവജനങ്ങളാൽ പ്രാരംഭിക്കപ്പെട്ടിട്ടുള്ള ഒരു വ്യവസായത്തെപ്പോലെ കനെങ്ങളായ പല കാൎയ്യങ്ങൾ വേറെ ഉണ്ടാകാനില്ല. അതുകൊണ്ടാണ് ഈ വിദ്യാൎത്ഥിസമ്മേളനവിഷയം ഒരു സമുദായകാൎയ്യമായി ഗണിക്കപ്പെടതക്ക ഗൌരവമുള്ളതായി ഞാൻ ഇവിടെ എടുത്തുപറയുന്നതു്. നവംനവങ്ങളായ പാശ്ചാത്യഗ്രന്ഥങ്ങളെ പഠിച്ചറിഞ്ഞു് പ്രിച്ചഷ്ട് സഭയിലും മററു പ്രൊട്ടസ്റ്റന്റു സഭകളിലുംപെട്ട മഹാ വിദ്വാന്മാരായ പണ്ഡിതപ്രൌഢന്മാരാൽ അഭ്യസിപ്പിക്കപ്പെട്ടുപോരുന്ന യുവജനങ്ങൾ, സുറിയാനിസമുദായത്തിന്റെ ഉപദേശങ്ങളെ ബഹുമാനിക്കുന്നവരായി കാണുന്നപക്ഷം, സമുദായ ഭാവി അപകടത്തിലല്ലെന്നു തീൎച്ചപ്പെടുത്താമെന്നുള്ളതു എല്ലാററിലും ഉപരിയായ ഗുണം. സുറിയാനിസമുദായ വിശ്വാസങ്ങൾ കേവലം മൂഢോചിതങ്ങളാണെന്നുള്ള ഇതരസമുദായക്കാരുടെ അന്യസ്രുതങ്ങളെ സഹിക്കുന്നതിനു നമ്മുടെ സാധാരണന്മാൎക്കു വിശ്വാസം ഉണ്ടാവുമെന്നുള്ളതു് ഒരു ഗുണം, ഉന്നതതരം വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ആളുകൾ ചേൎന്നു മതകാൎയ്യം പ്രധാനമായി ഒരു സമ്മേളനം പ്രതിവൎഷം

ഉണ്ടാകുന്നതിനാൽ, വർഷന്തോറും പരീക്ഷകൾ ജയിക്കാനിടയുള്ള
എല്ലാവരും അതിനോടു സംബന്ധിക്കുന്നതിനു തന്നിമിത്തം അ
വരുടെ ആലോചനാബലത്തിന്റെയും സ്വാധീന ശക്തിയുടെ
യും ഒരംശം സമുദായപരിപോഷണത്തിനു ഉപയോഗപ്പെടാൻ
ഇടയാവുമെന്നുള്ളതു രണ്ടാമത്തൊരു ഗുണം. സുറിയാനി സമുദായ
ത്തിന്റെ ഈശ്വരഭക്തി കാര്യത്തെക്കുറിച്ചു ചിന്തിക്കുന്നവർക്കു പ
രമാഹ്ലാദകരമായിട്ടുള്ളതാകുന്നു ഉത്സാഹവാന്മാരായ നമ്മുടെ യു
വജനങ്ങൾ ആരംഭിച്ചിരിക്കുന്ന സുറിയാനി വിദ്യാർത്ഥി സമ്മേളനം.

നാനാമുഖങ്ങളായും സുറിയാനി സമുദായത്തിന്റെ നാനാം
ശങ്ങളിലായും അന്യോന്യ സംബന്ധമില്ലാതെ പ്രവർത്തിച്ചുവരു
ന്ന സന്മാർഗ്ഗസംബന്ധമായും മതസംബന്ധമായും ഉള്ള എല്ലാ വ്യവ
സായങ്ങളെയും ക്രമീകരിക്കുന്നതിനും അതുകളിൽ ഓരോന്നിന്റെ
യും വ്യാപാരത്തിന് അതിരു കുറിക്കുന്നതിനും വിദ്യാർത്ഥിസമ്മേള
നത്തെ സമുദായപ്രധാനന്മാർ ചുമതലപ്പെടുത്തുന്നതു കൊള്ളാം.
കാലാനുസരണമായ ലഘുലേഖകൾ എഴുതി പ്രസിദ്ധപ്പെടുത്തുന്ന
തിനു ചുമതലയുള്ള ലഘുലേഖകമ്മട്ടിയുടെ കൃത്യം തന്നെ വിദ്യാർത്ഥി
സമ്മേളനത്തിൽ ലയിക്കുന്നതു നന്നായിരിക്കും. പ്രസംഗനോട്ടു
കൾ, വേദപുസ്തകാംശവ്യാഖ്യാനങ്ങൾ എന്നിതുകളെ പ്രസിദ്ധീ
കരിക്കുന്നതിനു സമ്മേളനകമ്മട്ടിയും, കാലാനുകൂലങ്ങളായ ഓരോ
പ്രത്യേക വിഷയങ്ങളെക്കുറിച്ചു ട്രാക്റ്റുകൾ എഴുതി പ്രസിദ്ധം
ചെയ്യുന്നതിനു ലഘുലേഖകമ്മട്ടിയും വേറെ വേറെ ചുമതലപ്പെ
ട്ടിരിക്കുന്ന ഇപ്പോഴത്തെ അവസ്ഥ പരിഷ്കരിക്കപ്പെടാവുന്നതു
തന്നെ.

കേവലം മതകാര്യമല്ലാതെ ദേഹരക്ഷയെയോ നഗര ശുചീ
കരണത്തെയോ കർഷകവൃത്തിയെയോ സംബന്ധിക്കുന്ന പത്രങ്ങ
ളും സമ്മേളനകമ്മട്ടിക്കാർ അപ്പഴപ്പോൾ പ്രസിദ്ധം ചെയ്യേണ്ട
താണ്. സുറിയാനി സമുദായത്തിന്റെ പല അംശങ്ങളിലായി മു
ളച്ചു വളർന്നുവരുന്ന വായനശാലകളെയും സമ്മേളനകമ്മട്ടി സം
രക്ഷിച്ചുപോരേണ്ടതത്രെ. മനുഷ്യലോകവും അന്യ ജീവിലോക
വും തമ്മിലുള്ള ഒരു പ്രധാന വ്യത്യാസം സ്വാഭിപ്രായങ്ങളെ അ
ന്യോന്യം അറിവിക്കുന്നതിനു മനുഷ്യർക്കു ശക്തിയുണ്ടെന്നുള്ളതും അ
ന്യപ്രാണികൾക്കു ആ ശക്തിയില്ലെന്നുള്ളതും ആണു. മനുഷ്യജാ
തിക്കുമാത്രം അധീനമായിരിക്കുന്ന ഉൽകൃഷ്ടാഭിപ്രായ പ്രകടനശ
ക്തിയെ സ്വവർഗ്ഗോന്നതിക്കായി വിനിയോഗിക്കുന്നതിനുള്ള ഒരു
കഴിവാണ്, മനുഷ്യനെ മനുഷ്യനാക്കിത്തീർത്തിരിക്കുന്നതു. ആയ
തിനാൽ ഓരോ പ്രത്യേകകാര്യം സംബന്ധിച്ചു ആളുകൾ യോഗം
കൂടുന്നതും അന്യോന്യം അഭിപ്രായം കൈമാറ്റം ചെയ്യുന്നതും
എത്രയോ വിശിഷ്ടതരമാകുന്നു എന്നുള്ളതിലേക്കു യാതൊരു സംശ

യവുമില്ല. എന്നാൽ ചില സമയങ്ങളിൽ പ്രാസംഗികന്റെ വാക്പാടവും മററു ചാതുര്യങ്ങളും നിമിത്തം കേൾവിക്കാർ ന്യായത്തിൽ കവിഞ്ഞു മറിഞ്ഞുപോവാൻ ഇടയുണ്ടെന്നും ആയതിനാൽ പ്രാസംഗികന്റെ പ്രത്യക്ഷസാഹചര്യം കൂടാതെ പുസ്തകങ്ങൾ മാർഗ്ഗമായി വരുന്ന അഭിപ്രായങ്ങളാണു ശരിയായ ഫലത്തെ ചെയ്യുന്നതു എന്നും ഒരു് പക്ഷമുണ്ടു്. ഇതിലും വളരെ വാസ്തവമുണ്ടു. ഒരു പുസ്തകം ഞാൻ വായിച്ചുപോകുമ്പോൾ എന്റെ വിചാരം പുസ്തകത്തിലുള്ള കാര്യഭാഗത്തെക്കുറിച്ചു മാത്രമായിരിക്കുകയും, അതിന്റെ കർത്താവിനെക്കുറിച്ചു ഞാൻ ചിന്തിക്കാതിരിക്കുകയും ചെയ്യുന്നതു നിമിത്തം സ്വീകാര്യമായതിനെ സ്വീകരിക്കുന്നതിനും അല്ലാത്തതിനെ വർജ്ജിക്കുന്നതിനും ഇടയാകുന്നു. നേരെമറിച്ചു ഞാൻ ഒരു പ്രസംഗം കേൾക്കുകയാണെങ്കിൽ പ്രാസംഗികന്റെ മോടിയും പാടിയും മിരട്ടും നിമിത്തം ആയാളുടെ അഭിപ്രായസാധുത്വത്തെ ആലോചിക്കുന്നതിനു സമയം കിട്ടാതെ ഭ്രമിച്ചു—വല്ലാതെ തുള്ളിച്ചാടി വശമാകുന്നതിനു് എളുപ്പമുണ്ടു്. ആയതിനാൽ പ്രസംഗശാലകളെ അപേക്ഷിച്ചു വായനശാലകളാണു് ഉൽകൃഷ്ടതരമായതു എന്നു വരാവുന്നതാണു്. എങ്ങിനെയായാലും പ്രസംഗശാലകളും, വായനശാലകളും, അന്യോന്യാഭിപ്രായപ്രകടനപടവന്മാരായ മനുഷ്യജാതിയുടെ ഉയർച്ചയിൽ അത്യന്തം സഹായകാരികളാകുന്നവതന്നെ. ആത്മികജീവിതാഭിവൃദ്ധിവിഷയമായാലും, സന്മാർഗ്ഗകാര്യമായാലും കേവലം ലൌകികവ്യവസായമായാലും, അഭിപ്രായം അന്യോന്യം കൈമാറുന്നതു അഭിവൃദ്ധിഹേതുവാകുന്നു എന്നു സമ്മതിച്ചേ തീരൂ. അതുകൊണ്ടാണു് അയിത്രൂർ യാക്കോബായ യുവജനസംഘംവകയായ ഈ വായനശാലയുടെ പ്രാരംഭകാലാവസരത്തെ ഒരു സുമംഗളാവസരമായി നാം ഗണിക്കുന്നതു്. അതുകൊണ്ടാകുന്നു ഈ വായനശാലയെ സംബന്ധിച്ചു കായക്ലേശം ധനവ്യയം മുതലായവ സഹിക്കുന്നവരെ നാം അനുകരണീയന്മാരായി ഘോഷിക്കുന്നതു്. എന്നാൽ ഇപ്രകാരമുള്ള വായനശാലകൾ സുറിയാനിസമുദായം സംബന്ധിച്ചു ഈ ഒന്നുമാത്രമല്ല. നാനാപ്രദേശങ്ങളിൽ വായനശാലകളെ ഭരിച്ചുകൊണ്ടുപോകുന്നവർക്കു വേണ്ട ഗുണദോഷങ്ങൾ പറഞ്ഞുകൊടുക്കുന്നതിനും വ്യാപാരമാർഗ്ഗങ്ങൾ കാണിച്ചുകൊടുക്കുന്നതിനും മററു നാനാപ്രകാരങ്ങളിൽ വേണ്ട ഒത്താശകൾ ചെയ്തുകൊടുക്കുന്നതിനും സുറിയാനിവിദ്യാർത്ഥിസമ്മേളനം ചുമതലപ്പെടണമെന്നാണു എന്റെ പ്രാർത്ഥന.

(തുടരും)

# സുറിയാനി സമുദായം.

## തുടൎച്ച

### സുറിയാനി മഹാജനസഭയുടെ സാമൂഹ്യ സമ്മേളനത്തിൽ കേ. കേ. തോമ്മാസു ബി. എ. അവർകൾ വായിച്ചതു.

ലോകചരിത്രത്തിൽ എന്നേക്കും അതിൻെറ ഫലം നിലനില്ക്കത്തക്ക ഒരു സംഭവമാണല്ലൊ യൂറോപ്പിലെ നവീകരണമെന്നു പറയപ്പെടുന്ന മതരീതി. ഈ സംഭവത്താൽ ലോകത്തിൽ അന്വെഷണബുദ്ധിയും മനസ്സാക്ഷിയുടെ പ്രബലതയും എന്തുവേണ്ടും വൎദ്ധിച്ചിട്ടുണ്ടെന്നുള്ളതു ഇംഗ്ലീഷു വിദ്യാഭ്യാസം സ്വല്പമെങ്കിലും ഉണ്ടായിട്ടുള്ള ഏവൎക്കും അറിയാവുന്നതാണ്. നമ്മുടെ ഇടയിലുള്ള ഭിന്നതകളും കക്ഷിവഴക്കുകളും ഓരോകാലത്തു മ്ലാനങ്ങളായി വരുന്ന സൽഗുണങ്ങളെ ഉജ്ജ്വലിപ്പിക്കുന്നതിനും വിശ്വാസത്തിൻെറ ദൃഢതക്കും സ്വാതന്ത്ര്യത്തിൻെറ വൎദ്ധനവിനും ദൈവകൃപയാൽ ഭരിക്കപ്പെടുമെന്നു വിശ്വസിക്കാവുന്നതാണ്. അതിനാൽ വേർപിരിയുന്നവരുടെ പ്രവൃത്തികളിൽ തിന്മയായിട്ടുള്ളവയെ ത്യജിക്കയും നമ്മിൽ കുറവുള്ള സ്ഥിരോത്സാഹം യോജ്യത മുതലായ സൽഗുണങ്ങൾ അവരിൽ പ്രത്യേകം ജ്വലിച്ചുകാണുന്നപക്ഷം അഭ്യുന്നതിക്കു കാരണങ്ങളായ ഈ ലക്ഷണങ്ങളെ മാത്രം നമ്മുടെ ഉദ്ദേശസാദ്ധ്യത്തിനു സ്വീകരിക്കയും അത്രെ വേണ്ടതു. നമ്മുടെ കൎത്താവു നിന്നെപ്പോലെ തന്നെ നിൻെറ അയല്ക്കാരനെ സ്നേഹിക്ക എന്നു മത്തായി ൫ൽലും ഒരുത്തൻ ദൈവത്തെ സ്നേഹിക്കുന്നു എന്നു പറയുകയും തൻെറ അയല്ക്കാരനെ ദ്വേഷിക്കയും ചെയ്താൽ അവൻ അസത്യം പറയുന്നു എന്നു ശ്ലൂ: യോഹന്നാൻ ൪ൽ. ൨൦.ലും പറഞ്ഞിരിക്കുന്നു. ശത്രുക്കളെ സ്നേഹിപ്പീൻ എന്നും അന്യർ നിങ്ങളോടു ഏതുവിധം വൎത്തിക്കേണമെന്നു നിങ്ങൾ ഇച്ഛിക്കുന്നുവോ അതിൻപ്രകാരം നിങ്ങൾ അവരോടും ചെയ്വിൻ എന്നുമുള്ള മഹത്തരങ്ങളായ പ്രമാണങ്ങളെ നാം ചെറുപ്പം മുതൽ കേട്ടുമിരിക്കുന്നു. അഹി. സാപം മോധൎമ്മഃ എന്നും ആത്മൌപമ്യേന സൎവ്വത്രസമം പശ്യതിയോൎജ്ജുന: സുഖം വായദിവാദുഃഖ സയോഗീപരമോ മത: ഇത്യാദികളായ അസംഖ്യം സന്മാൎഗ്ഗപ്രമാണങ്ങളും ഹൃദിസ്ഥമാകിയിരിക്കുന്നു നാം ആളുകളെ അല്ല ദുഷ്പ്രവൃത്തികളെ മാത്രം ദ്വേഷിക്കയും എന്നും എപ്പോഴും നാം ഉത്തമമെന്നു വിശ്വസിക്കുന്ന പാതയിൽ അവരും മനസ്സാലെ വന്നുചേരുവാൻ തക്കവണ്ണം നമ്മുടെ ശീലങ്ങളെയും ഐശ്വൎയ്യ മാൎഗ്ഗങ്ങളെയും വൎദ്ധിപ്പിച്ചു അവരുടെ വിസ്മയത്തിനു പാത്രമാക്കുന്നതിനാൽ സ്നേഹത്തോടെ അവരെ ആശയിൽ ആകൎഷിക്കയും ചെയ്യേണ്ടതാണ്. അന്യസമുദായാംഗങ്ങളോടു നമുക്കു സ്പൎദ്ധയല്ല വേണ്ടതു. അവരിൽ ഏതെങ്കിലും വിഷയത്തിൽ നന്മയുണ്ടോ എന്നന്വേഷിച്ചു ആ നന്മയിൽ ഉപരിതാപം സിദ്ധിക്കുന്നതിനു ന്യായമായ വിധത്തിൽ യത്നിക്കയാണു ഉത്തമം. നമ്മുടെ ഓരോ സമുദായവും ഈ നിയമം അനുസരിച്ചു അഹമഹമികയോടുകൂടി പ്രവൃത്തിക്കുന്നതായാൽ നാം ഔന്നത്യത്തെ പ്രാപിക്കയും നമ്മുടെ ജാതി അന്യന്മാരുടെ ദൃഷ്ടിയിൽ അത്യന്തം ശ്രേഷ്ഠമാകയും ചെയ്യുന്നതാണ്.

ഇനിയും നമ്മുടെ സമുദായാംഗങ്ങൾ സാമൂഹ്യാഭിവൃദ്ധിക്കുവേണ്ടി ചെയ്യേണ്ടതെന്തെന്നും അവരുടെ കൎത്തവ്യം ഭ്രാന്തരങ്ങളായ എന്തെല്ലാം പ്രമാണങ്ങളാൽ ഭരിക്കപ്പെടേണ്ടതാണെന്നും വിചിന്തനം ചെയ്യാം. ഓരോരുത്തരും തങ്ങളുടെ സ്വേച്ഛാപ്രകാരം പ്രവൃത്തിക്കുന്നതു തങ്ങൾക്കുതന്നെ പ്രശസ്തിയും ഔന്നത്യവും ഉണ്ടായിട്ടു ആവിധത്തിൽ അവരവർ വിചാരിച്ചിരിക്കുന്ന ഭാഗ്യം അനുഭവിക്കുന്നതിനാകുന്നു. എന്നാൽ ഓരൊ സമൂഹത്തിലും അതിലെ അംഗങ്ങൾ അവശ്യം അനുസരിക്കേണ്ടവയായ അനേകം നിയമങ്ങൾ ഉണ്ടു. ഓരോരുത്തരും അവരവരുടെ സ്വഭാവത്തിനടുത്തവിധം തങ്ങളുടെ ഉദ്ദേശനിവൃത്തി വരുത്തുന്നതിനു സമൂഹത്തിൻെറ മേൽ പറയപ്പെട്ട ചട്ടങ്ങൾ അനുസരിക്കേണ്ടതാണ്. സാമൂഹ്യാഭിവൃദ്ധിക്കു വിപരീതമാകാതെ ഓരോ അംഗവും പ്രവൃത്തിക്കുന്നു അളവോളമെ അവ

രുടെ പ്രവൃത്തിയെ സമുദായം അനുവദിക്കയുള്ളു. അതിനാൽ ഓരോ അംഗത്തിന്റെയും പ്രവൃത്തി സമൂഹത്തിനു ദോഷകരമായിരുന്നുകൂടാത്തതാകുന്നു. ലോകത്തിലെ സകല പ്രവൃത്തികളും നടത്തുന്നതു അംഗത്തിന്റെ സ്വാർത്ഥത്തെ മാത്രം ആഗ്രഹിക്കുന്ന സ്വേച്ഛയും സമൂഹക്ഷേമത്തിനായുള്ള ശക്തികളും കൂടിയാണ എന്നു പറയാം. എന്നാൽ സാധാരണയായി സ്വേച്ഛതന്നെയാണ അന്യന്മാരെ നഷ്ടപ്പെടുത്തി തങ്ങൾക്കുതന്നെ ഗുണമുണ്ടാക്കി തീർക്കുന്നതു. അതിനാൽ പ്രായേണ സ്വേച്ഛയും ജഗൽക്ഷേമവും തമ്മിൽ ശത്രുക്കളാണെന്നു വിചാരിച്ചുവരുന്നു. അതിനാൽ ഓരോരുത്തരും പ്രവേശിക്കേണ്ടതായ പന്ഥാവു സ്വേച്ഛയുടെയും ജഗക്ഷേമത്തിന്റെയും ശക്തികളെ ശരിയായി സംയമനം ചെയ്യുണ്ടാകുന്ന ആ ദിവ്യമായ പന്ഥാവു തന്നെയാണ. ഇങ്ങിനെ ചെയ്യുന്നതിലാണ സാക്ഷാൽ സന്മാർഗ്ഗത്തിന്റെ അടിസ്ഥാനവും.

ആത്മ പരിത്യാഗം ആത്മത്രാണനത്തിനു വിപരീതമായ വിധത്തിൽ ചെയ്തുകൂടാ. എന്നാൽ രണ്ടിനെയും കൂടാതെ യോഗക്ഷേമത്തെ മാത്രം കരുതിപ്പോരുന്നതും സാധാരണ പല സ്ഥലങ്ങളിലും കാണാറുണ്ടല്ലൊ. ഇതു ഒരു നന്മയാണെന്നുള്ള ദൃഢവിശ്വാസം പലക്കുമുള്ളതിനാൽ ഈ ആപത്തിൽ വീഴുന്നതിനു അധികം എളുപ്പമുള്ളതാണ. ഇതു ഒരു കുറ്റമായും സാധാരണന്മാർ ഓക്കുന്നില്ല. ഉദാഹരണമായി ഓരോരുത്തരും യോഗക്ഷേമത്തെ ഉദ്ദേശിച്ചു തങ്ങളുടെ ആയുസ്സിനെ ചിലവഴിക്കുന്നതിനും സ്വാർത്ഥപരിത്യാഗം പരിപൂർണ്ണമായി ചെയ്യുന്നതിനും ആരംഭിക്കുന്നു എന്നിരിക്കട്ടെ. അംഗങ്ങളും സമുദായവും വേഗംതന്നെ ഇല്ലാതാകുന്നതായിട്ടായിരിക്കും അനുഭവം. മുഴുവനായി സ്വാർത്ഥപരിത്യാഗം ചെയ്യുന്നതിനു ഭാഗ്യവും ശക്തിയുമുള്ളവർ സമുദായത്തിൽ വളരെ കുറവാണല്ലോ അവർ അങ്ങിനെ ചെയ്യുന്നതു ഏറ്റവും വിശേഷം തന്നെ. അതിനാൽ "അതിസർവ്വത്ര വജ്ജയേൽ" എന്ന പ്രമാണം പോലെ മദ്ധ്യ പാന്ഥയെ സ്വീകരിച്ചു അനുവത്തിക്കയാണ യോഗക്ഷേമതല്പരന്മാരുടെ കർത്തവ്യം. "പ്രകാരാന്തരേണ പറയുമ്പോൾ ജഗൽക്ഷേമത്തിനു വിരോധമില്ലാത്തവണ്ണം സ്വാർത്ഥത്തെ രക്ഷിക്കുന്നതു ധർമ്മമായി നാം കണക്കിടണമെന്നും അതിനു വേണ്ടിടത്തോളം സ്വേച്ഛാനിഗ്രഹം ചെയ്യാഞ്ഞാൽ നാം കുറ്റക്കാരാണെന്നും അതിലധികമായ സ്വേച്ഛാനിഗ്രഹം പരോപകാരാർത്ഥമായി ഭവിച്ചാൽ അതു ഏറ്റവും ശ്ലാഘ്യമാണെന്നുമാണ മേൽ പറഞ്ഞതിന്റെ താല്പര്യം.

നാം തമ്മിൽതന്നെയും അന്യ സമുദായങ്ങളോടും വത്തിക്കേണ്ടതു ഏതുവിധത്തിലാണെന്നു മേൽ പറയപ്പെട്ടിട്ടുണ്ടല്ലൊ. ഇനിയും നമ്മുടെ സമുദായത്തിന്റെ അഭ്യുന്നതിക്കു വിഘ്നങ്ങളായിരിക്കുന്നവയായി സാമൂഹ്യമായ വല്ല ആചാരങ്ങളൊ ഇപ്പോൾ സമുദായ നേതാക്കന്മാരുടെ ശ്രദ്ധ പതിയാതെ കിടക്കുന്ന വല്ലസംഗതികളൊ ഉണ്ടൊ എന്നും പര്യാലോചിക്കാം. നമ്മുടെ സമുദായം ആവശ്യംപോലെ തന്നെത്താൻ പരിഷ്കരിക്കത്തക്ക സ്ഥിതിയിലാണ ഇരിക്കുന്നതെന്നു നാം കച്ചവടത്തിൽനിന്നു കൃഷിയിലേക്കും അഭ്യാസത്തിൽനിന്നു വിദ്യയിലേക്കു നിഷ്പ്രയാസേന പരിണമിച്ചതിൽനിന്നു മനസ്സിലാകാവുന്നതാണ. ലോകത്തിൽ സമുദായങ്ങളെ ഉൽകർഷണെ പ്രാപിക്കുന്ന സമുദായങ്ങളെന്നും യഥാസ്ഥിതികസമുദായങ്ങളെന്നും വിഭജിക്കുന്നതായാൽ നമ്മുടെ സമുദായം ആദ്യത്തെ തരത്തിൽ ആണ ചേക്കേണ്ടതു. അങ്ങിനെയുള്ള ഒരു സമുദായത്തിൽ സാഹചര്യം കൊണ്ടൊ സംസർഗ്ഗംകൊണ്ടൊ യഥാസ്ഥിതികസമുദായത്തിന്റെ വല്ല നടപടികളൊ ചട്ടങ്ങളൊ കടന്നുകൂടിയിട്ടുണ്ടെങ്കിൽ അതു തൽസമുദായ വദ്ധനവിനെ തടുക്കുന്നതാണ. (ഷെൽഫിഷ്) എന്നു പേരായ ഒരുതരം മത്സ്യം കടൽതീരങ്ങളിൽ സാധാരണ കണ്ടുവരാറുണ്ടു. ചെറുപ്രായത്തിൽ അന്യജന്തുക്കളിൽനിന്നു ഉപദ്രവത്തെ തടുപ്പാൻ ഉറച്ച കക്കാ അതിനെ മൂടിയാണിരിക്കുന്നതു. എന്നാൽ ഈ പ്രായം കഴിയുമ്പോൾ അതിനു കക്കാ ആവശ്യമില്ലാതെ വരികയും അതിന്റെ വളച്ചയെ തടയുകയും ചെയ്യുന്നു. ചില ജന്തുക്കൾക്കും പ്രായപൂർത്തിയാകുമ്പോൾ നിരുപയോഗങ്ങളായിരിക്കാവുന്നതു പോലെതന്നെയാണ നമ്മുടെ അനേക നടപടികളും. ഇവ നമ്മുടെ ഇടയിൽ അധിവസിച്ചുവരുന്ന ഹിന്ദുജാതികളിൽനിന്നു പകത്തിയിട്ടുള്ളവയാണ. ഇവയിൽ ചിലതു ആരംഭത്തിൽ ഏറ്റവും പ്രയോജനകരമായിരാ

യിരുന്നാലും സമുദായത്തിൽ അവസ്ഥാന്തരം ഉണ്ടാകുന്നതിനോടുകൂടി ഇവയും അനാവശ്യകങ്ങളും അനൎത്ഥകങ്ങളുമായി പരിണമിക്കുന്നതാണ. ഉദാഹരണമായി നമ്മുടെ ഇടയിൽ നടപ്പുള്ള ബാല്യവിവാഹം സ്ത്രീധനം വിവാഹത്തെ സംബന്ധിച്ചുള്ള അമിതവ്യയം മുതലായവ ആരംഭത്തിൽ ഏററവും ഗുണപ്രദങ്ങൾ ആയിരുന്നെങ്കിലും ഇപ്പോൾ പ്രായേണ ഉപദ്രവകരങ്ങളും സാമൂഹ്യാഭിവൃദ്ധിയെ തടയുന്നവയുമായിട്ടാണ ഇരിക്കുന്നതു. ഇവയെ തീരെ നശിപ്പിക്കണമെന്നല്ല ഇവിടെ അഭിപ്രായപ്പെടുന്നതു. സമുദായത്തിൻെറ വളൎച്ചപോലെയും ചോൎച്ചപോലെയും ഇവയെ ഭേദപ്പെടുത്തണമെന്നെയുള്ളു. അതും ഒരു നിയമം പാസ്സാക്കി ചട്ടപ്രകാരം സകലരേയും ബന്ധിക്കണമെന്ന ദൂരദൃക്കുകൾ അഭിപ്രായപ്പെടുകയില്ല. ഇവയും ക്രമേണ തന്നെത്താൻ ശരിപ്പെടുത്തികൊള്ളുന്നതിനനുവദിക്കയായിരിക്കും നല്ലതു. അതിനാൽ പരിഷ്കാരം സകലവും ഉടൻതന്നെ ബലാൽ നടത്തേണമെന്ന അത്യുൽപരിഷ്കാരികൾക്കുള്ള അഭിപ്രായത്തോടു ഇവിടെയും സഹതാപം തോന്നുന്നില്ലാ. ഇവയുടെ ഗുണദോഷങ്ങളെക്കുറിച്ച പലതും പറയുവാനുണ്ടെങ്കിലും അവയെ സാമാജികന്മാരുടെ ദൃഷ്ടിയിലേക്ക ഇവിടെ ആകൎഷിക്ക മാത്രം ചെയ്തുകൊള്ളുന്നു.

ഇനിയും നമ്മുടെ ഐഹികമായ ഐശ്വൎയ്യത്തെ തടയുന്ന സംഗതികളെക്കുറിച്ചാലോചിക്കാം. ആദ്യമായി നമ്മുടെ ശ്രദ്ധ പതിയുന്നതു ഇപ്പോൾ ഈ കോഴഞ്ചേരിയിൽ എന്നല്ല നമ്മുടെ സമുദായം ഉള്ള ഇടങ്ങളിലെല്ലാം സൎവ്വപ്രധാനമായിരിക്കുന്ന ഇംഗ്ലീഷുവിദ്യാഭ്യാസ സൌകൎയ്യങ്ങൾ വേണ്ടുംവണ്ണം ഇല്ലാതിരുന്ന ന്യൂനതയെ പരിഹരിക്കുന്നതിനായി സമുദായം തന്നെ ഒരു മാതൃകാപാഠശാല സ്ഥാപിക്കയും അതിൽനിന്ന അനേകം വിദ്യാമന്ദിരങ്ങൾ ഉൽഭൂതമാകയും ചെയ്തിരിക്കുന്നു. ഇംഗ്ലീഷു വിദ്യാലയങ്ങളുടെ വൎദ്ധന പോലെ തന്നെ നമ്മുടെ മാതൃഭാഷയുടെ പ്രചാരത്തിലും ഒരു ൧൫ വൎഷം മുതൽ ഉണ്ടായിരിക്കുന്ന വൎദ്ധനവും ആലോചിക്കുന്നതായാൽ എം. ഡി. സിമ്മനാരിയുടെയും മ: പത്രത്തിൻെറയും ആരംഭവുമാണ വിദ്യാഭ്യാസത്തിൻെറ പുനരുത്ഥാനം എന്ന പറയപ്പെടാവുന്ന ഘട്ടം. എന്നാൽ ഇപ്പോൾ ഇംഗ്ലീഷു വിദ്യാഭ്യാസത്തിലേക്കുള്ള ഭ്രമം വൎദ്ധിച്ചു നമ്മുടെ സമുദായത്തിനു ഗുണത്തിനു പകരം ദോഷമുണ്ടായേക്കുമൊ എന്ന സംശയിക്കത്തക്ക സ്ഥിതിയിൽ എത്തിയിരിക്കുന്നു. ഇപ്പോഴത്തെ തരത്തിലുള്ള ഉയൎന്നതരം വിദ്യാഭ്യാസംകൊണ്ടു മാത്രം വരും കാലങ്ങളിൽ വലിയ ഗുണമുണ്ടാകുമെന്ന പറവാൻ പാടില്ലന്നു തോന്നുന്നു. ഇപ്പോൾ നമ്മുടെ ആളുകൾ തങ്ങളുടെ സന്താനങ്ങളുടെ വിദ്യാഭ്യാസത്തിനായി എന്തുവേണ്ടും ദ്രവ്യവ്യയം ചെയ്യുന്നുണ്ടെന്നുള്ളതു ആലോചനക്ക വിഷയീഭൂതമാകേണ്ട സംഗതിയാണ. വിദ്യാഭ്യാസം മറെറന്തെങ്കിലും പ്രവൃത്തിക്കു കൂടെ പണം കരുതാതിരിക്കുന്നതും അതും അത്യാപത്തുതന്നെ. അതിനാൽ നമ്മുടെ വിദ്യാഭ്യാസത്തിൽ അധികമായ അഭിരുചി നമുക്കു നന്മയായി പരിണമിക്കുമൊ ഇല്ലയൊ എന്ന ഓൎക്കേണ്ടതാണെ. ഇതു കൂടാതെ നമ്മുടെ ആളുകൾക്കു അവരുടെ ദേശം വിട്ടു അന്യദിക്കിൽ പോകുന്നതിനുള്ള വൈമനസ്യവും ഈ ഘട്ടത്തിൽസ്മരണീയം തന്നെ. ബൎമ്മായിലൊ തെക്കെ ആഫ്രിക്കായിലൊ ചയിനായിലൊ ബി-ഏ.ക്കു ധാരാളം വിലയുണ്ടെങ്കിലും അവിടെപോകുന്നതിനു മനസ്സുംധൈൎയ്യവുമുള്ളവർ എത്ര ചുരുക്കം മാത്രമാണെ. അതിനാൽ ഇംഗ്ലീഷു ഭാഷയുടെഇപ്പോഴത്തെ സ്ഥിതിക്കു അതിൽ സ്വല്പമെങ്കിലും പരിചയമില്ലാതിരിക്കുന്നതു നന്നല്ലായ്കയാലും ആ ഭാഷ മററനേകം ജ്ഞാനങ്ങളുടെ ദ്വാരപാലകത്വം വഹിക്കുന്നതിനാലും മററിക്കുലേഷൻ ക്ലാസ്സുവരെ എങ്കിലും പഠിച്ചിട്ടു മററു കലകളിൽ പ്രവേശിക്കയാണ വേണ്ടതു. ധാരാളം ധനവും സമയവും ഉള്ളവർ മാത്രം പലൎക്കും നിരുപയോഗങ്ങളായി പരിണമിക്കാവുന്ന ബി. ഏ. എം. ഏക്കും പഠിക്കട്ടെ.

വിദ്യാഭ്യാസത്തെക്കുറിച്ചു പറയുമ്പോൾ അതിൽ പ്രധാനമായ ഒരു ഭാഗം സ്ത്രീവിദ്യാഭ്യാസത്തിനു നൽകേണ്ടതാണല്ലൊ. എന്നാൽ ഇപ്പോൾ നടത്തപ്പെട്ടുപോരുന്ന ബാലികാ പാഠശാലകളിൽ ലഭ്യമാകുന്ന വിദ്യാഭ്യാസം നമ്മുടെ സ്ത്രീകൾക്കു അത്ര രുചിക്കുന്നതൊ ഉപയോഗപ്രദമൊ ആയിവരാൻ ഇടയില്ല. ഈ ശാലകളിൽ പ്രായേണ ബാലികാവിദ്യാഭ്യാസത്തിനു പകരം ബാലവിദ്യാഭ്യാസം നൽകപ്പെടുന്നതരം കഴിഞ്ഞ ആഴ്ചയിൽ മനോരമ പത്രത്തിൽ ഉണ്ടായിരുന്ന കത്തും [illegible] വിശ്വസിക്കുന്നു. അതിൽ വിവരിക്കുന്ന

നായിക വാസ്തവമായുള്ളതിൽ കുറെ കടന്ന പത്തനത്തിലാണന്നിരുന്നാലും ഇംഗ്ലീഷുവിദ്യാഭ്യാസം ചെന്ന ഒരു സ്ത്രീക്കുള്ള ദോഷങ്ങളെ മാത്രം സ്വല്പമായ അതിശയോക്തിയോടുകൂടി പ്രസ്താപിച്ചിട്ടുള്ളതാണന്നു തോന്നുന്നു. അതിനാൽ ആത്തരം വിദ്യാഭ്യാസം നമ്മുടെ സ്ത്രീകൾക്കു ഗുണപ്രദമാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. സ്ത്രീ വിദ്യാഭ്യാസത്തിൽ തിരുവിതാംകൂറിലുള്ള ഇതര ക്രിസ്ത്യീയ വകുപ്പുകളെക്കാളും നായന്മാരെക്കാളും നാം എത്രയും അധോഗതിയിൽ ആണ ഇരിക്കുന്നതെന്നു പ്രത്യേകം ഓർക്കേണ്ടതാണ. നമ്മുടെ സ്ത്രീകളിൽനിന്നു ഇതുവരെയും ഒരുത്തരും മട്രിക്കു പോലും ജയിച്ചിട്ടില്ലാത്തതും ഇതിനെ നല്ലവണ്ണം വെളിപ്പെടുത്തുന്നുണ്ടല്ലോ. ഈ കുറവിനെ പരിഹരിക്കുന്നതിനായി തിരുവല്ലാ തിരുമൂലവിലാസവും ഇനിയും എത്രനാൾ കഴിഞ്ഞാൽ അതിന്റെ സ്ഥാപകനാൽ ഉദ്ദേശിക്കപ്പെട്ട വിധത്തിൽ പഠിത്വം നടക്കുന്ന ഒരു പാഠശാല ആകുമെന്നു നിണ്ണയിച്ചുകൂടാ. ആദികാലങ്ങൾ മുതല്ക്കു നമ്മുടെ സമുദായത്തിലെ വിദ്യാഭ്യാസം എന്നല്ല മറെറന്തു സംഗതിയും സഭയിലെ വൈദികന്മാരാൽ ആണ നടത്തപ്പെട്ടിട്ടുള്ളതു. അതിനാൽ ഏററവും ആവശ്യമായ ഈ കാൎയ്യത്തിലും നമ്മുടെ സഭ പ്രവേശിച്ചു രണ്ടോ മൂന്നോ മാതൃകാപാഠശാലകൾ വടക്കും തെക്കുമായി സ്ഥാപിക്കുന്നതിനു ശ്രമിക്കേണ്ടതാണ. റോമാക്കാൎക്കും സി. എം. എസ്സുകാൎക്കും ഇപ്പോൾ നവീകരണക്കാൎക്കും ഉണ്ടായിരിക്കുന്ന സ്ഥിതിക്കു നമുക്കും ബാലികാമഠങ്ങൾ ഉണ്ടാകേണ്ടതു അത്യന്താപേക്ഷിതമായ ഒരു സംഗതിയാണന്നു വിശേഷിച്ചു പറയേണമെന്നില്ലല്ലൊ.

നമ്മുടെ ഇടയിൽ വ്യവഹാരഭ്രമം അത്യധികമാണന്നുള്ളതും നമ്മുടെ അധോഗതിക്കു ഒരു കാരണമായിട്ടാണ അന്യന്മാർ പറഞ്ഞുവരാറുള്ളതു. ഇതു നമുക്കു പ്രത്യേകിച്ചുള്ള ഒരു സംഗതിയാണന്നു ഞാൻ വിചാരിക്കുന്നില്ല. എന്നുവരികിലും ഈ ദോഷാരോപണം വാസ്തവം തന്നെ എന്നുള്ളതും അവിതക്കിതമാണ. ലോകത്തിലുള്ള മററു പഴയ സമുദായങ്ങളെപോലെ തന്നെ നാമും നമ്മുടെ സ്വന്ത വകുപ്പിനെക്കുറിച്ചു പ്രത്യേകം സ്ഥായിയുള്ളവരും അന്യ വകുപ്പുകാർ ഹീനന്മാരാണന്നു അഭിപ്രായമുള്ളവരും ആകയാലും എല്ലാവരും കൂടി ഒരുമിച്ചു പ്രവൃത്തിക്കുന്ന ഒരു സ്ഥാപനം നമ്മുടെ ഇടയിൽ പരമ്പരയാതന്നെ ഇല്ലാത്തതിനാലുമാണ ദിവസവുമെന്നവണ്ണം വേറെ വേറെ ഭിന്നസമുദായങ്ങളായി പോകുന്നതിനു നമ്മുടെ ആളുകൾക്കു സഹജമായി ആഗ്രഹമുണ്ടാകുന്നതു. ഓരോരുത്തർ സ്വാതന്ത്ര്യ ബുദ്ധിയുള്ളവരാകയാലും അവനവനും പ്രാധാന്യവും സ്വാതന്ത്ര്യവും വരത്തക്കവണ്ണം യോഗക്ഷേമത്തെ കരുതാതെ നാം പ്രവൃത്തിച്ചുപോരുന്നതിനാലുമാണ ഇതിനു ഇടയായതു. ഇതിന്റെ കാരണങ്ങൾ എന്തെല്ലാമായിരുന്നാലും വ്യവഹാരഭ്രമത്തിന്റെ ദോഷങ്ങൾ നമുക്കുണ്ടാകാതിരിക്കുന്നതിനു നാം എന്താണ ചെയ്യേണ്ടതു. നമ്മുടെ സഭയുടെയും യൂറോപ്പിലെ ക്രിസ്ത്യീയസഭകളുടെയും ആരംഭകാലങ്ങളിൽ നടന്നിരുന്നവണ്ണം ഓരോ ഇടവകയിലും യോഗ്യന്മാരും വിവേകികളുമെന്നു പരക്കെ സമ്മതമുള്ള ഒന്നോ രണ്ടോ മൂപ്പന്മാരെ ഇടവകതോറും തിരഞ്ഞെടുക്കയും അതിനെ നമ്മുടെ അസോസിയേഷ്യൻ കമ്മട്ടിയും പ്രസിഡേണ്ടും അംഗീകരിക്കയും ഇവരെ അതാതിടവകകളിൽ ഉണ്ടാകാറുള്ള കേസുകളെ കഴിയുമെങ്കിൽ സമാധാനമായി തീൎപ്പു ചെയ്യുന്നതിനധികാരപ്പെടുത്തുകയും ചെയ്യണം. ഇവരുടെ വിധിയിൽ തൃപ്തിയില്ലാതെ വരുന്നവർ മാത്രമെ സൎക്കാർ കച്ചേരികളിൽ കേസിനു പോകുന്നതിനനുവദിക്കപ്പെടാവൂ. ഇങ്ങിനെ ആയാൽ ബലവത്തരമായ സംഘൈക്യാഭിപ്രായം രാജ്യത്തുണ്ടാകുന്നതിനിടയാകയും അതിനു ശക്തി വദ്ധിക്കുമ്പോൾ നമ്മുടെ മൂപ്പന്മാരുടെ വിധികൾക്കും ബലമുണ്ടാകയും ചെയ്യും. ഇതിനു ക്രി: ൧൦൦൦.മാണ്ടിനിപ്പുറം യൂറോപ്പിൽ ഉണ്ടായിരുന്ന സഭാസംബന്ധമായ കോടതികൾ ഉണ്ടായിരുന്നു. ദോഷം ഉണ്ടാകയില്ലെന്നു ഇവർ തിരഞ്ഞെടുക്കപ്പെടുന്നവരാകയാലും അസോസിയേഷ്യൻ കമ്മട്ടിക്കാരാൽ അംഗീകരിക്കപ്പെട്ടവരാകയാലും വിശ്വസിക്കാം. ഓരോ ക്ലിപ്തസമയങ്ങൾ കഴിഞ്ഞു ഇവർതന്നെത്താൻ സ്ഥാനം ഒഴിഞ്ഞുകൊള്ളേണ്ടതുമാണ. അങ്ങിനെ ചെയ്യുന്നതായാൽ നാം കാൎയ്യരുടെ അടുക്കൽ നമ്മുടെ തക്കങ്ങളെ തീൎക്കുന്നതിനു പോകേണ്ട നിൎബ്ബന്ധവും അതിൽ നിന്നുള്ള ധനവ്യയവും ഇല്ലാതെയാകുന്നതാണ.

(തുടരും)

---

## കുടുംബയോഗങ്ങളുടെ ആവശ്യകത.

(എം. പി. വക്കി)

തുടൎച്ച.

നമ്മുടെ കുടുംബപ്പേരു അഭേദമായി നിലനിൎത്തികൊണ്ടു പോരേണ്ട ആവശ്യമുണ്ടെന്നു മേൽപ്പറഞ്ഞ സംഗതികളിൽ നിന്നു തെളിവാകുന്നു എങ്കിൽ കുടുംബയോഗങ്ങളുടെ ആവശ്യകതയെ കാണുന്ന പല ന്യായങ്ങളും ഞാൻ പറഞ്ഞുകഴിഞ്ഞതായി വിചാരിക്കണം. എങ്കിലും ചരിത്രസംബന്ധമായ ഗുണം മാത്രം ഒരു നവീന ഏൎപ്പാടിന്നു കാരണമായി നിന്നാൽപോരാ. വേറെ വല്ല ഗുണങ്ങളും ഉണ്ടോ എന്നു നമുക്ക് ആലോചിക്കാം. അതിന്നു മുമ്പായി കുടുംബയോഗത്തിന്റെ സ്വഭാവത്തെക്കുറിച്ച് അല്പം പറയേണ്ടിയിരിക്കുന്നു. നമ്മുടെ അവകാശക്രമപ്രകാരം ഒരുത്തന്റെ മുതലിന്നു അയാളുടെ പുത്രന്മാർ തുല്യാവകാശികളായി തീരുന്നു. ഇവർ പിതാവിന്റെ മരണശേഷമൊ അതിന്നു മുമ്പായിത്തന്നെയൊ ഭാഗം ചെയ്തു വെവ്വേറെ പാൎക്കുന്നു. ഇങ്ങനെ പാൎത്തുകഴിഞ്ഞാൽ ഇവർ തമ്മിൽ രക്തബന്ധം എന്നൊന്നല്ലാതെ വേറെ യാതൊരു ബന്ധവും ഇല്ലാതെ അകന്നകന്നുപോകുന്നു. ഇങ്ങനെ വരാതെ ഇവർ തമ്മിൽ ശാശ്വതമായ ഒരു ബന്ധം ഉണ്ടായിരിക്കുന്നതിന്നു കുടുംബയോഗങ്ങൾ ഏൎപ്പെടുത്തണം. കണ്ടത്തിൽ കുടുംബക്കാർ ചെയ്ത മാതിരി പൊതുവായ ഒരംശം മാററിവയ്ക്കണം. അല്ലാത്തപക്ഷം പ്രായംചെന്ന സമ്പാദ്യം തുടങ്ങിയവരെല്ലാം യോഗത്തിൽ ചേൎന്ന് അവരവരുടെ വരവിൽ ഒരംശം യോഗത്തിലേക്കു കൊടുക്കണം. യോഗകാൎയ്യങ്ങൾ അന്വേഷിക്കാൻ ചിലരെ ചുമതലപ്പെടുത്തണം. അവരെ നിശ്ചിതകാലങ്ങളിൽ മാററി നിയമിക്കണം. യോഗകാൎയ്യങ്ങൾ ഭൂരിപക്ഷാഭിപ്രായപ്രകാരം നടത്തണം. യോഗസ്വത്തു ഭൂരിപക്ഷാഭിപ്രായം പോലെ വിനിയോഗിക്കണം. ഇതാണു ഞാൻ ഉദ്ദേശിക്കുന്ന കുടുംബയോഗങ്ങളുടെ ഏകദേശമായ സ്വരൂപം.

ഈ തരം യോഗങ്ങൾകൊണ്ടു പ്രധാനപ്പെട്ട പല ഗുണങ്ങളും ഉണ്ടാകാനുണ്ട്. ഒന്നാമതായി ഞാൻ മുൻ പറഞ്ഞപ്രകാരം ഒരു കുടുംബത്തിലെ അംഗങ്ങൾ ഭാഗം നിമിത്തം എത്രതന്നെ അകന്നുപോയാലും അവരും അവരുടെ സന്തതികളും തമ്മിൽ ശാശ്വതമായ ഒരു ബന്ധം ഉണ്ടായിരിക്കുന്നതാണ്. ഈ ബന്ധം നിമിത്തം ഇവരുടെ സ്നേഹം വൎദ്ധിക്കുകയും കൂടക്കൂടെ സംസൎഗ്ഗത്തിന്നും അഭിപ്രായങ്ങൾ അന്യോന്യം പകരുന്നതിന്നും സംഗതിയാകയും ചെയ്യുന്നു. എത്രയോ പഴയ കുടുംബങ്ങളുടെ ചില ശാഖകൾ തീരെ ക്ഷയിച്ചു കഷ്ടപ്പെടുന്നതായി നാം കാണുന്നു. ഇതിലധികം കഷ്ടമായ ഒരു കാൎയ്യം ഇല്ലെന്നു തന്നെ പറയണം.

ഈ തരക്കാരെ സഹായിക്കുന്നതിനു കുടുംബയോഗങ്ങൾക്കു കഴിയുന്നതാണ്. വിദ്യാഭ്യാസവിഷയത്തിലും കുടുംബയോഗങ്ങൾക്കു പലതും ചെയ്യാൻ കഴിയുന്നതാണ്. ഇപ്പോൾ നമ്മുടെ ഇടയിൽ പണമുള്ളവരുടെ കുട്ടികൾ പഠിക്കയില്ല. പഠിക്കുന്ന കുട്ടികൾക്കു പണമില്ല. എന്നിങ്ങനെ ചിലപ്പോൾ കണ്ടുവരുന്നുണ്ടല്ലോ. ഇങ്ങനെയുള്ള കുട്ടികൾക്കു അവരുടെ കുടുംബയോഗത്തിൽ നിന്നു ധനസഹായം ചെയ്യാൻ കഴിയുന്നതാണ്. ഇതുകൂടാതെ ഓരോ ശാഖയിൽ ഉണ്ടാകുന്ന അടിയന്തിരങ്ങൾ മുതലായവയും യോഗത്തിൽ നിന്നു സഹായിക്കാവുന്നതാണ്. പൊതുകാൎയ്യങ്ങൾക്കു എന്തെങ്കിലും സഹായം ചെയ്യണമെന്നു വരുമ്പോൾ അതു ഓരോരുത്തർ ചെയ്യുന്നതിനുപകരം യോഗത്തിൽനിന്നു ചെയ്യുന്നതു് എല്ലാംകൊണ്ടും വെടിപ്പും എളുപ്പവും ആയിരിക്കുന്നതാണ്. അഥവാ അന്യന്മാൎക്കു സഹായം ചെയ്യണമെന്നില്ലെന്നാണ് ഏറിയകൂറും അഭിപ്രായമെങ്കിൽ മൗനവ്രതം അനുഷ്ഠിക്കുന്നതിനും യോഗത്തിനു പൂൎണ്ണസ്വാതന്ത്ര്യം ഉണ്ടായിരിക്കുന്നതാണ്. കുടുംബയോഗങ്ങൾ ഉള്ള കുടുംബത്തിലെ അംഗങ്ങൾക്കു കാലക്രമേണ പൊതുകാൎയ്യങ്ങൾ നടത്താൻ താല്പൎയ്യവും ത്രാണിയും ഉണ്ടാകുന്നതാണല്ലോ. ഇപ്പോൾ സമുദായകാൎയ്യങ്ങൾ വേണ്ടെടത്തോളം ഭംഗിയായി നടക്കുന്നില്ലെന്നു ചിലർ ആക്ഷേപിക്കാറുണ്ട്. കുടുംബയോഗങ്ങൾ നടത്തി പഠിക്കുമ്പോൾ പൊതുകാൎയ്യങ്ങൾ എല്ലാവരേയും തൃപ്തിപ്പെടുത്തി നടത്തിക്കൊണ്ടുപോവാൻ എത്രത്തോളം പ്രയാസമുണ്ടെന്നു എല്ലാവൎക്കും ബോദ്ധ്യമായി തുടങ്ങുന്നതും അങ്ങനെ സമുദായ ഭാരവാഹികൾ ഇപ്പോൾ കേൾക്കുന്ന പഴിയും കുറവു വരുന്നതുമാകുന്നു. ഇങ്ങനെ അനേക നന്മകൾ കുടുംബയോഗങ്ങൾകൊണ്ടു നമ്മുടെ സമുദായത്തിനുണ്ടാകാനുണ്ട്. എന്നാൽ അതുകൾ യോഗത്തിനു ഓരോരുത്തർ എഴുതിയുണ്ടാക്കുന്ന നിയമങ്ങളെ ഏറെക്കുറെ ആശ്രയിച്ചിരിക്കുന്നതിനാലും ഇന്നവിധത്തിലേ നിയമം ഉണ്ടാകാവൂ എന്നു ക്ലിപ്തപ്പെടുത്താൻ ഞാൻ കരുതീട്ടില്ലാത്തതിനാലും ഈ ഭാഗം വിസ്തരിക്കുന്നില്ല.

൧൯൩൧-ലെ കാനേഷുമാരി കണക്കു കൊണ്ടു കേരളത്തിൽ ഉദ്ദേശം നാല്പതിനായിരം സുറിയാനി വീടുകൾ ഉണ്ടെന്നു കാണുന്നു. ഇതിൽ മുപ്പതിനായിരവും അഹോവൃത്തിക്കു സ്ഥിരമാൎഗ്ഗമില്ലാത്ത കൂലിക്കാരുടെ വീടുകളാണെന്നു ഞാൻ ഊഹിക്കുന്നു. ഇവരെ സംബന്ധിച്ചു കുടുംബയോഗങ്ങൾ ഉണ്ടാക്കുകയെന്നതു് അസാദ്ധ്യമാണ്. ബാക്കി പതിനായിരം വീടുകൾ കഴിവുള്ള വീടുകളെന്നു വിചാരിക്കാം. ഇതിൽ നാലും അഞ്ചും വീതം ചേൎന്നു കുടുംബയോഗങ്ങൾ സ്ഥാപിക്കുന്നതായാൽ ഉദ്ദേശം രണ്ടായിരം സുറിയാനി കുടുംബയോഗങ്ങൾക്കു മലങ്കരെ മാൎഗ്ഗമുണ്ടെന്നു ഞാൻ വിചാരിക്കു

ന്നു. ഈ രണ്ടായിരം യോഗങ്ങളും ശരിയായി വേല ചെയ്തുകൊണ്ടിരുന്നാൽ സമുദായത്തെ വളരെ ഉയർത്തുന്നതിനു ഇതുകളാൽ സാദ്ധ്യമാകുന്നതാണ്. സമുദായത്തെ പൊതുവെ സംബന്ധിക്കുന്ന കാര്യങ്ങൾക്കു പുറമെ, അതാതു ഇടവകകളിൽ ഇതുകളുടെ ശക്തി ക്രമേണ വ്യാപിച്ചു ഇടവകകളുടെ ശരിയായ ഭരണത്തിനു ഇതുകൾ കാരണമായി ഭവിക്കുന്നതാണ്.

കണ്ടത്തിൽ കുടുംബയോഗത്തെക്കുറിച്ചു കേട്ടിട്ടില്ലാത്തവർ ഈ സദസ്സിൽ ഉണ്ടായിരിക്കയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. മലങ്കരെ ആദ്യമായുണ്ടായ കുടുംബയോഗം ഇതുതന്നെയെന്നു ഞാൻ വിചാരിക്കുന്നു. പരേതനായ വറുഗീസു മാപ്പിളയവർകളുടെ ഉത്സാഹത്താലാണ് ഈ പ്രകാരമൊരു യോഗം ഉണ്ടായതെന്നു ഞാൻ അറിയുന്നു. ഇദ്ദേഹം നമ്മുടെ സമുദായാഭിവൃദ്ധിയെ ഉദ്ദേശിച്ചു ചെയ്തിട്ടുള്ള അനേകം പ്രധാന സംഗതികളിൽ ഒന്നായി ഈ യോഗത്തെയും വിചാരിക്കേണ്ടതാണ്. ഈ യോഗസ്വത്തുക്കൾക്കു വളരെ അഭിവൃദ്ധിപ്പെട്ടുവരുന്നതായി ഞാനറിയുന്നു. ആ കുടുംബത്തിലെ അനേകം ആളുകൾക്കു ഈ യോഗം മൂലം നല്ല തൊഴിൽ ലഭിച്ചിരിക്കുന്നു. തുല്യമായിരുന്ന മററു ഭാഗസ്വത്തുകളേക്കാൾ ഈ യോഗസ്വത്തു വളരെ വർദ്ധിച്ചിരിക്കുന്നു. നാട്ടിൽ പ്രധാനപ്പെട്ട പല തൊഴിലുകളും ഈ യോഗത്തിൽ നിന്നു നടത്തുന്നു. ഇങ്ങനെ അനേക വിധത്തിൽ അനുകരണീയമായ കണ്ടത്തിൽ കുടുംബയോഗകമ്പനിയുടെ ആരംഭവും അതിന്റെ തൽക്കാല നിലയും എന്തെന്നു മഹാജനങ്ങൾ അന്വേഷിച്ചറിഞ്ഞാൽ കുടുംബയോഗങ്ങളുടെ ആവശ്യകതയെപ്പററി അവക്കു യാതൊരു സംശയവും ഉണ്ടാകുന്നതല്ല.

മഹാജനങ്ങളെ! ഈ സംഗതിയെപ്പററി ഞാൻ വിസ്തരിക്കാൻ വിചാരിക്കുന്നില്ല നിങ്ങൾ ഓരോരുത്തരും വിചാരിച്ചാൽ എളുപ്പത്തിൽ ആരംഭിക്കാവുന്ന ഒരു ചെറിയ സംഗതിയിലേക്കു മാത്രമാണു ഞാൻ നിങ്ങളുടെ ശ്രദ്ധയെ ആകർഷിച്ചതു്. പ്രഥമദൃഷ്ടിയിൽ ഇതു ചെറുതെന്നു തോന്നാമെങ്കിലും ഇതു വളരെ വികസിക്കാൻ ഏനമുള്ള ഒന്നാണെന്നു നിങ്ങൾ പ്രത്യേകം ഓർമ്മവക്കണമെന്നു അപേക്ഷിക്കുന്നു. പതിനായിരം വലിയ കാര്യങ്ങൾ പറഞ്ഞുവെക്കുന്നതിൽ നല്ലതു ഒരു ചെറിയ കാര്യം നടത്തിക്കാണിക്കുകയാണല്ലോ. അതിനാൽ നിങ്ങൾ എന്റെ അഭിപ്രായത്തോടു യോജിക്കുന്നപക്ഷം നിങ്ങളുടെ കുടുംബങ്ങളിൽ പൊതുയോഗങ്ങൾ ഏർപ്പെടുത്തുന്നതിനു ഉത്സാഹിക്കണമെന്നു നിങ്ങളുടെ സ്നേഹത്തോടു അപേക്ഷിക്കുന്നു. സ്വാർത്ഥം നിമിത്തം പല വലിയ സമുദായകാര്യങ്ങളും നടത്താൻ ഇടവരുന്നില്ല. എന്നാൽ ഇക്കാര്യം സ്വാർത്ഥത്തിനു വിപരീതമല്ലാത്തതിനാൽ ഇതു നടത്താതിരിക്ക

ന്നതിനു ആ ഒരു സമാധാനവും പറയാനില്ല. ഈ ഉപന്യാസത്തെ ക്ഷമയോടെ കേട്ടതിനു നിങ്ങൾക്കു ഞാൻ ഹൃദയപൂർവമായി നന്ദി പറഞ്ഞുംകൊണ്ടു ഇതു് അവസാനിപ്പിക്കുന്നു.

---

## താരകാധിപരുടെ വക്രബുദ്ധികൾ.

(തുടച്ച)

താരകാധിപർ ആലപ്പുഴെ ചെല്ലുമ്പോഴെല്ലാം (പു. ൯, ല. ൫൫, പുറം ൨൦൩) മിസ്റ്റർ പീലിപ്പോസിന്റെ വീട്ടിലും പോക പതിവാണു എന്നു എഴുതിയിരിക്കുന്നതു വാസ്തവമാണോ എന്നു ഞാൻ ചോദിച്ചതിനു മിസ്റ്റർ പീലിപ്പോസു ഇപ്രകാരം മറുപടി പറഞ്ഞിരിക്കുന്നു. "കുംഭം ൨൨-ാംനു എന്റെ എഴുത്തു കിട്ടിയ ഉടൻ വന്നതൊഴിച്ചു മിസ്റ്റർ ദാനിയേൽ മൂന്നു പ്രാവശ്യം ആലപ്പുഴെ വന്നതായി എനിക്കറിവുണ്ടു. ഇതിൽ രണ്ടു പ്രാവശ്യം എന്റെ വീട്ടിൽ വരികയും ഒരിക്കൽ വരാതിരിക്കയുമാണു ചെയ്തതു. ആലപ്പുഴയുള്ള എന്റെ ചില സ്നേഹിതന്മാർ ഒരു ദിവസം എന്നോടു മിസ്റ്റർ ദാനിയേൽ ഇന്നു വന്നിരുന്നല്ലൊ കണ്ടോ എന്നു ചോദിച്ചപ്പോൾ വന്നതു ഞാനറിഞ്ഞുമില്ല കണ്ടുമില്ല എന്നു ഞാൻ അവരോടു മറുപടി പറഞ്ഞു. ഇങ്ങനെയാണു അദ്ദേഹം ആലപ്പുഴെ വന്നാറെ ഒരിക്കൽ എന്റെ വീട്ടിൽ വന്നില്ല എന്നു ഞാൻ അറിഞ്ഞതു. അതിനാൽ ആലപ്പുഴ വരുമ്പോഴെല്ലാം എന്റെ വീട്ടിലും വരിക പതിവാണു എന്നു എഴുതിയിരിക്കുന്നതു കളവാണ്." ഹേ താരകാധിപർ സാറെ കള്ളം പറകായാണെങ്കിൽ ഇങ്ങനെ വേണം പറയാൻ. ആലപ്പുഴ ചെന്നതിൽ രണ്ടു പ്രാവശ്യം മിസ്റ്റർ പീലിപ്പോസിന്റെ വീട്ടിൽ ചെല്ലുകയും ഒരിക്കൽ ചെല്ലാതിരിക്കയും ചെയ്തിരിക്കുന്ന സ്ഥിതിക്കു എല്ലാപ്പോഴും ചെല്ലുക പതിവാണ എന്നായിരുന്നു നിങ്ങളുടെ ഓർമ്മ എന്നു സമാധാനം പറയരുതൊ? പക്ഷെ നിങ്ങളുടെ വാചകം കൂടി ഒന്നു നോക്കണം ആലപ്പുഴെ ചെല്ലുമ്പോഴെല്ലാം എന്നു എഴുതിയിരിക്കുന്നതു സംശയത്തിൽ നിന്നൊ ഓർമ്മയിൽ നിന്നൊ അല്ല പൂർണ്ണ അറിവിൽ നിന്നുമാണു എന്നു വായനക്കാർ ധരിക്കാൻതക്ക വിധത്തിൽ നിശ്ചയവാചകത്തിൽ ആണ നിങ്ങൾ എഴുതിയിരിക്കുന്നതു. ഈ കള്ളം നിങ്ങൾ പറഞ്ഞതു മറെറാരു വക്രബുദ്ധിയുടെ ഫലമായിട്ടാണ. കുംഭം ൨൦-ാംനുയൊ ൨൫-ാംനു-യൊ മിസ്റ്റർ പീലിപ്പോസു അയച്ച എഴുത്തു നിങ്ങൾക്കു കിട്ടുകയും ൨൫-ാംനു തന്നെ തിരുവല്ലാനിന്നു തിരിച്ചു ൨൨-ാംനു മിസ്റ്റർ പീലിപ്പോസിന്റെ വീട്ടിൽ നിങ്ങൾ എത്തുകയും ചെയ്തു. ഇതിനുമുമ്പു ഒരവസരത്തിൽ ഇതിലും നിസ്സാരമായ സംഗതിക്കു ഒന്നിലധികം പ്രാവശ്യം കോട്ടയത്തിനു പോയ നിങ്ങൾ മിസ്റ്റർ പീലിപ്പോസിന്റെ എഴുത്തു കിട്ടിയ ഉടൻ ആലപ്പുഴെ ചെന്നതു ഈ സംഗതിക്കല്ല മുൻ പതിവനുസരിച്ചു മാത്രമാണു എന്നു വായനക്കാരെ ധരിപ്പിക്കണം എന്നു നിങ്ങൾക്കു ആഗ്രഹമുണ്ടു അതിനാൽ അത്രെ നിങ്ങൾ ഈ കള്ളം പറഞ്ഞിട്ടുള്ളതു. ഇപ്രകാരം വായനക്കാരെ തെററി ധരിപ്പിക്കണം എന്നുള്ള ശ്രമം ഈ സംഗതിയിൽ നിങ്ങൾ ഉപയോഗിച്ചിട്ടുള്ള നിങ്ങളുടെ എട്ടാമത്തെ വക്രബുദ്ധിയാണ.

കൂടാതെ കഴിഞ്ഞ മീനമാസത്തിലെ ഇടവകപത്രികയിൽ പറഞ്ഞിരിക്കുന്നതുപോലെ എം- എൻ- ഓ-യുടെ ലേഖനത്തിൽ നിന്നു "ഒഴിഞ്ഞുനില്ക്കയാണു" എന്നു ആദ്യം പ്രസ്താവിച്ച ശേഷം ഇപ്പോൾ ചെമ്പു തെളിഞ്ഞപ്പോൾ എം- എൻ- ഒ. നിങ്ങൾതന്നെയാണെന്നു സമ്മതിച്ചിരിക്കുന്നു. ഇതിനു മേടത്തിലെ താരകയിൽ സമാധാനം പറഞ്ഞിട്ടില്ലാത്തതിനാൽ ഒഴിഞ്ഞുനില്ക്കുന്നു എന്നു ആദ്യം പറഞ്ഞിരുന്നതു കള്ളമാണു എന്നു നിങ്ങൾ സമ്മതിച്ചിരിക്കുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. ഹേ താരകാധിപർ സാറേ ഇപ്രകാരം എട്ടു വക്രബുദ്ധികൾ, രണ്ടു കള്ളം പറച്ചിൽ, ഒരു വഞ്ചന, ഒരു ദൈവദൂഷണം എന്നിങ്ങനെ സംഖ്യ ഉൾപ്പെടുത്തി വിശദമായി സംഗ്രഹിക്കാവുന്ന പന്ത്രണ്ടു കുററങ്ങൾ മിസ്റ്റർ പീലിപ്പോസുമായുണ്ടായ സംഭാഷണത്തിന്റെ ഫലമായി നിങ്ങൾ പ്രവൃത്തിച്ചിരിക്കുന്നതായി തെളിഞ്ഞിരിക്കുന്നു. വായ

നക്കാർ എന്നെ തെറ്റി ധരിക്കരുതെ. അനാവശ്യമായ വാശികൊണ്ടു ഞാൻ താരകാധിപരെ കുറ്റപ്പെടുത്തുന്നതല്ല. റിക്കാട്ടുകളാൽ പ്രത്യക്ഷത്തിൽ തെളിയുന്നവയും എന്റെ ഹൃദയത്തിന്റെ പരമാൎത്ഥതയിൽ നിന്നു അദ്ദേഹം ചെയ്തിരിക്കുന്നു എന്നു ഇനിക്കു പൂൎണ്ണവിശ്വാസമുള്ളവയും ആയ കുറ്റങ്ങൾ ആണു ഞാൻ ഇപ്പോൾ അദ്ദേഹത്തിന്റെ മേൽ ചുമത്തുന്നതു. ഇതിൽ ഒന്നൊ രണ്ടൊ കുറ്റങ്ങൾ മാത്രമെ ഉണ്ടായിരുന്നുള്ളുവെങ്കിൽ ഓൎമ്മക്കുറവുകൊണ്ടു വന്നതായിരിക്കും എന്നു വിചാരിക്കാമായിരുന്നു. പക്ഷെ താരകാധിപരുടെ സ്വഭാവത്തിന്റെ സ്ഥിതിക്കു കാൎയ്യത്തിൽ അദ്ദേഹത്തിന്റെ തോൽവിയെ തടുക്കാൻവേണ്ടി മനഃപൂൎവ്വമായി പ്രവൎത്തിച്ചവയാണു ഈ കുറ്റങ്ങൾ എന്നുള്ളതിനു സംശയമില്ല. കാൎയ്യങ്ങൾക്കു സമാധാനം പറയാതെ ഒട്ടുവളരെ വാരിക്കെട്ടി പറഞ്ഞു കാൎയ്യമായ ഭാഗത്തെ തന്റെ വാചകങ്ങളുടെ അടിയിൽ മുക്കി ഇട്ടുംവച്ചു അധികം എഴുതിയും വിശുദ്ധ ജീവിതത്തിന്നൊ സന്മാൎഗ്ഗത്തിന്നൊ പോലും ചേരാത്ത അസഭ്യങ്ങളും ആക്ഷേപങ്ങളും പറഞ്ഞു ജയിച്ചുകൊള്ളാമെന്നാണു് ആഗ്രഹമെന്നു മിസ്റ്റർ പീലിപ്പോസിന്റെ എഴുത്തുകൾക്കു അദ്ദേഹം പറഞ്ഞിട്ടുള്ള ആക്ഷേപങ്ങളിൽ നിന്നു പ്രത്യക്ഷമാകുന്നു. താൻതന്നെ സാക്ഷിയായി വിളിച്ച മാന്യ സാക്ഷിക്കാരൻ സത്യം പറഞ്ഞപ്പോൾ തനിക്കുതന്നെ പറ്റുകയാൽ ഇനിയും അസത്യം പറഞ്ഞു ജയിച്ചുകൊള്ളാമെന്നു വിചാരിച്ച യോഗ്യപുരുഷന്റെ സന്മാൎഗ്ഗനടത്തയുടെ ആഴം ഇപ്പോൾ എല്ലാവരും കണ്ടു തന്നെ അറിഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു അതുപോലെയുള്ള അസഭ്യങ്ങളുംമറ്റും നിങ്ങൾ ഈ ലേഖനത്തിനു സമാധാനം പറയുന്ന കൂട്ടത്തിൽ പറയുമെന്നു എനിക്കറിയാം. പക്ഷെ എന്റെ ഈ ദോഷാരോപണങ്ങൾക്കു കൂടെ ശരിയായ സമാധാനം ഇല്ലാ എങ്കിൽ അങ്ങനെ സമ്മതിക്കണം എന്നുമാത്രമെ ഞാൻ ആവശ്യപ്പെടുന്നുള്ളു. അല്ലെങ്കിൽ പിന്നെയും പിന്നെയും അസഭ്യങ്ങൾ പറഞ്ഞുകൊണ്ടിരുന്നാൽ നിങ്ങളുടെ വിശുദ്ധ ജീവിതവും സന്മാൎഗ്ഗനടത്തയും ഒന്നിനൊന്നു നിങ്ങൾ വെളിപ്പെടുത്തുകയേ ഉള്ളു.

അല്ലയൊ നവീകരണ സഹോദരന്മാരെ നിങ്ങളിൽ നിഷ്പക്ഷവാദികളും ദൈവഭക്തിയുള്ളവരും ആയവർ താരകാധിപരുടെ ഈ വക കൃത്രിമ പ്രവൃത്തികളെ പറ്റി മനഃപൂൎവ്വമായി ക്ലേശിക്കുന്നു എന്നു ഇനിക്കറിയാം. നിങ്ങൾ സുവിശേഷതല്പരന്മാരും സത്യക്രിസ്ത്യാനികളും എന്നു ഓൎത്തു നിങ്ങളെ സഹായിച്ചുവരുന്ന മിസ്സസ്സ നിക്കൾസൺ, മിസ്സ് മെക്ബിൽ മുതലായ മദാമ്മമാർക്കും മറ്റും നിങ്ങളുടെ നാവായ പത്രം നടത്തുന്ന പുരുഷൻ ഇപ്രകാരമുള്ള ആൾ ആണ് എന്നു അറിയുമ്പോൾ അളവില്ലാത്ത ദുഃഖവും ആശ്ചൎയ്യവും അവൎക്കുണ്ടാകുമെന്നു ഇനിക്കറിയാം. പക്ഷേ ഈ വക പേപ്പട്ടികൾ സമുദായത്തിൽ ഉള്ളവയെ അങ്ങനെയുള്ളവരിൽ നിന്നു മറച്ചുവച്ചുകൊള്ളാമെന്നു നിങ്ങൾ വിചാരിക്കേണ്ടാ. അവർ വെളിക്കിറങ്ങി കടിപിടി കൂട്ടി അവൎക്കു ലഭിക്കാനുള്ളതു മുഴുവൻ ലഭിച്ചല്ലാതെ അടങ്ങുകയില്ല. എന്നാൽ അങ്ങിനെയുള്ളവരുടെ സാന്നിദ്ധ്യവും സംസൎഗ്ഗവും മൂലം നിങ്ങളുടെ സമുദായത്തിനുണ്ടാകാവുന്ന കേടുകൾ അവൎണ്ണനീയങ്ങളാണു എന്നുള്ളതു നിങ്ങൾ വിസ്മരിച്ചുകൂടാ. ഏതായാലും ഇടവകപ്പത്രികപത്രാധിപരെ കുറ്റം പറഞ്ഞ മഹാന്റെ യോഗ്യതകൾ ഇത്രവേഗം വെളിപ്പെടുത്തിയ ദൈവം മഹാദൈവംതന്നെ എന്നു പറഞ്ഞുംകൊണ്ടു ഇവിടെ വിരമിക്കുന്നു. ഈ സംഗതി സംബന്ധിച്ചു ഇനിയും വളരെ പറവാനുണ്ടു അവ ഇനിയും ഒരവസരത്തിൽ പറഞ്ഞുകൊള്ളാം.

എം. മത്തായി.

---

## തിരുവനന്തപുരം സുറിയാനിപ്പള്ളിയുടെ
## ൧൦൭൭-ലെ റിപ്പോർട്ട്.

തിരുവനന്തപുരം സുറിയാനിപ്പള്ളിയുടെ പ്രതിഷ്ഠാപനം മുതല്ക്കു ൧൨-ാമത്തെതായ പ്രസ്തുത സംവത്സരം, ഈ പള്ളിക്കു ദൈവകാരുണ്യം നിമിത്തം പൊതുവേ അനുഗ്രഹകാരണമായി കടന്നുപോയിരിക്കുന്നതിനാൽ, നാം ആദ്യമായി

ത്തന്നെ നന്ദിനിറഞ്ഞ ഹൃദയങ്ങളോടുകൂടെ ദൈവത്തിന്നു സ്തോത്രം ചെയ്യേണ്ടിയിരിക്കുന്നു. ഒരു ഹിന്തുനഗരമായ ഈ തിരുവനന്തപുരത്തു ഈ സുറിയാനിപ്പള്ളിയെ ഇത്രത്തോളം അനുഗ്രഹിച്ചിരിക്കുന്ന കൃപാപൂൎണ്ണനായ ദൈവം മേലും തന്റെ അനുഗ്രഹങ്ങളെ നമ്മുടെമേൽ ചൊരിയുമെന്നു ശരണപ്പെട്ടുകൊണ്ടു ആത്മികകാൎയ്യങ്ങളിൽ നാം ഉണൎവ്വുള്ളവരായിരിപ്പാൻ നാം അധികമായി കടപ്പെട്ടിരിക്കുന്നു.

പ്രസ്തുത വൎഷത്തിൽ മൂന്നു പൊതുയോഗങ്ങളും ൧൦൮൮ മകരം ൨൧-ാം തീയതി ഞായറാഴ്ച നടന്ന കമ്മട്ടി യോഗം കൂടെ ചേൎത്തു നാലു കമ്മട്ടി യോഗങ്ങളും നടന്നിട്ടുണ്ടു. ഓരോ യോഗങ്ങളിൽ ചെയ്തിട്ടുള്ള നിശ്ചയങ്ങളിൽ പലതു നടപ്പിൽ വന്നും പലതു നടപ്പിൽ വരാതെയും ഇരിക്കുന്നു. പള്ളിമുതൽക്കെട്ടിലേക്കു രൂപാ അടപ്പാനുള്ള മുൻ കൈക്കാരന്മാരോടു പ്രാമിസറിനോട്ടും പള്ളിബങ്ക്ലാവിൽ താമസിക്കുന്ന തോമസറൈട്ടർ അവൎകളോടു വാടകച്ചീട്ടും എഴുതി വാങ്ങണമെന്നുള്ള നിശ്ചയങ്ങൾ അനുസരിച്ചു ഒന്നും നടന്നിട്ടില്ല. ചാലയിൽ മിസ്റ്റർ ജോസഫിൽനിന്നു വരവേണ്ടും കഴിപ്പണം, രൂപാ അഞ്ചു ഇനിയും മുതൽ വന്നിട്ടില്ല. ദിവ്യശ്രീ പി. റ്റി. ഗീവറുഗീസു ശെമ്മാശൻ അവൎകൾ എം. എ. പാസായതിന്റെ അനുമോദനരൂപമായി ഒരു സമ്മാനം കൊടുക്കണമെന്നുള്ള നിശ്ചയം അനുസരിച്ചു ഇതേവരെ സഫല പരിശ്രമം നടന്നില്ല. മിസ്റ്റർ ഇടിക്കുള പള്ളിപ്പുരയിടത്തിൽ വച്ചിരിക്കുന്ന ബംഗ്ലാവു വില കൊടുത്തു ഒഴിപ്പിക്കുന്ന സംഗതിയെ സംബന്ധിച്ചു, മിസ്റ്റർ കേ. വി. കുഞ്ഞൻ ഓവൎസീയർ പുരയ്ക്കു ഉദ്ദേശ വില കണ്ടു കണക്കു കുറിച്ചു വികാരി അവൎകളെ ഏല്പിച്ചിട്ടുണ്ടു. ഈ പള്ളിയുടെ ആരംഭം മുതലുള്ള ഒരു ചരിത്രം എഴുതിത്തീരേണ്ടതാണെന്നുള്ള നിശ്ചയം അനുസരിച്ചു രേഖകൾ സമ്പാദിക്കാനായി കൈക്കാരൻ കോട്ടയത്തും മറ്റുമുള്ള ഏതാനുംപേൎക്കു എഴുത്തുകൾ അയച്ചെങ്കിലും, വന്ദ്യ ദിവ്യശ്രീ വലിയ പൌലൂസ റമ്പാച്ചൻ അവൎകൾ ഒഴികെ ആരും തന്നെ മറുപടി അയച്ചു തരാഞ്ഞതിനാൽ, ചരിത്രരൂപമായി ഒന്നും എഴുതുന്നതിനു സാധിച്ചിട്ടില്ല. റമ്പാച്ചൻ അവൎകൾ അയച്ചുതന്നിരിക്കുന്നതു, പള്ളിപണിയുടെ ആരംഭകാലത്തെ പണത്തിന്റെ വരവു ചിലവുകളുടെ ഒരു കണക്കാണു: അതു പള്ളി റിക്കാട്ടിൽ സൂക്ഷിച്ചിരിക്കുന്നു. മണിമാളിക സംബന്ധിച്ചു മിസ്റ്റർ ഇ. ജേ. ജാൺ അവൎകളുടെ സംഭാവനകൊണ്ടു ഏറക്കുറയ ൩൫൦ രൂപാ ചിലവു ചെയ്തു ഒരു പ്രാരംഭം ഉണ്ടായിട്ടുണ്ടു. പസാരം വകയിൽ അടപ്പാനുണ്ടായിരുന്ന ൧൪ രൂപായും മിസ്റ്റർ ചാക്കൊ വൈദ്യനോടു പ്രാമിസറിനോട്ടു വാങ്ങിയിരിക്കുന്നു. ഹാട്ടൽ മാനേജർ മിസ്റ്റർ ഈപ്പൻ അടപ്പാനുണ്ടായിരുന്ന പസാരപ്പണം, രൂപാ പന്ത്രണ്ടിൽ, പത്തു വസൂലായിട്ടുണ്ടു. പള്ളിമുറിയിൽ താമസിക്കുന്ന ആളുകളോടു വാടക വാങ്ങണമെന്നുള്ള നിശ്ചയം നടപ്പിൽ വന്നിട്ടുണ്ടു. ആട്രിസ്റ്റ് മിസ്റ്റർ ജാൺ തരാനുണ്ടായിരുന്ന വാടകക്കുടിശ്ശികയിൽ, രൂപാ നാല്പതു തന്നിട്ടുണ്ടു. അദ്ദേഹം താമസിച്ചിരുന്ന ബംഗ്ലാവിൽ ഇപ്പോൾ താമസിച്ചുപോരുന്ന മിസ്റ്റർ തോമസ റൈട്ടർ പ്രതിമാസം വാടക നാലു രൂപാ അടയ്ക്കുന്നു. ജ്ഞാനസ്നാനകല്ലു സ്ഥാപിക്കുകയുണ്ടായി. പള്ളികാൎയ്യം സംബന്ധിച്ചു വിവരങ്ങൾ എഴുതി സൂക്ഷിക്കുന്നതിനായി സബ്സ്ക്രിപ്ഷൻ പുസ്തകം, പള്ളിയിൽ വരവു പുസ്തകം, വീട്ടുവാടകപ്പുസ്തകം, പിടിയരിപ്പുസ്തകം, മാസാന്ത്യക്കണക്കുപുസ്തകം, വൎഷാന്ത്യത്തിരട്ടു പുസ്തകം, യോഗ നടപടിപ്പുസ്തകം, ശമ്പള രസീതു പുസ്തകം, സ്ഥാവര ജംഗമസ്വത്തു ലിസ്തു പുസ്തകം, എന്നിതുകൾ കൈക്കാരനും, ബപ്തിസ്മ റജിസ്തർ, വിവാഹറജിസ്തർ, മരണറജിസ്തർ, എന്നിതുകൾ വികാരിയും കൈയേറ്റു എഴുതി സൂക്ഷിച്ചുവരുന്നു.

ഒരു പള്ളിയുടെ ഒരു വൎഷത്തെ റിപ്പോൎട്ടിൽ വിശേഷസംഭവമായി എടപ്പിക്കപ്പെടത്തക്ക യാതൊന്നും തന്നെ ഉണ്ടാകാനിടയില്ലാത്തതാണല്ലോ. സാധാരണ ഞായറാഴ്ചകളിലും മറ്റുമുള്ള ശുശ്രൂഷകൾ കൂടാതെ ഒരു സുറിയാനിപ്പള്ളിയിൽ പതിവുപോലെ വരുന്ന നോയമ്പു വീടുക ഹാശായുടെ ആഴ്ച മുതലായവ സുറിയാനി സഭ ചട്ടപ്രകാരം നടക്കേണ്ട എല്ലാവിധ ആചാരങ്ങളോടും അനുഷ്ഠാനങ്ങളോടും കൂടെ ഇവിടെ പ്രസ്തുതവൎഷത്തിൽ നടന്നിട്ടുണ്ടു.

ഈ പള്ളിയുടെ പ്രതിഷ്ഠാപനം സംബന്ധിച്ച് ഓർക്കപ്പെടുന്ന മാർ ഗീവറ്ഗീസു സഹദായുടെ പെരുനാൾ ദിവസമായ മേടമാസം ൨൪-ാം നു മിസ്റ്റർ ഇ. ജെ. ജോൺ, മിസ്റ്റർ സി. ജെ. കുര്യൻ, മിസ്റ്റർ സി. ജെ. മാണി, മിസ്റ്റർ കെ. പി. കുര്യൻ എന്നിവരുടെ പണച്ചുമതലയിലും ഇടവകക്കാരായ എല്ലാവരുടെയും ഉത്സാഹംകൊണ്ടും ഈ പ്രാവശ്യം സവിശേഷം മംഗളമായി കഴിഞ്ഞുകൂടി.

ഈ പള്ളിയുടെ ആരംഭം മുതൽ പള്ളികാൎയ്യത്തിൽ നിഷ്കപടമായ ഉത്സാഹം പ്രദൎശിപ്പിച്ചുപോന്ന പള്ളിശിപായി ജോസപ്പിന്റെ മരണം ഒരു വലിയ നഷ്ടമാണെന്നു പള്ളിവക മാസപ്പിരിവു പുസ്തകംകൊണ്ടു പ്രത്യക്ഷമാവുന്നതാണു. പ്രതിമാസം ൨൦- രൂപായിൽ അധികം പിരിഞ്ഞുകൊണ്ടിരുന്ന രീതിയ്ക്കു കന്നിമാസം മുതൽ പെട്ടെന്നു ഒരു അധഃപതനം ഉണ്ടായി കാണുന്നതിന്റെ ഒരു പ്രധാന കാരണം ശിപായി ജോസപ്പിന്റെ മരണമാണെന്നു നിസ്സംശയം അഭിപ്രായപ്പെടാം.

വികാരി അബ്രഹാം കത്തനാരവൎകളുടെ പ്രത്യേക ഉത്സാഹം നിമിത്തം സാമാന്യം ഭംഗിയായി നടന്നുവരുന്ന സണ്ടെസ്കൂൾ പഠിത്തം പ്രസ്തുത വൎഷത്തിലും നടന്നിട്ടുണ്ടു. ഏറക്കുറെ അമ്പതു കുട്ടികളെ മൂന്നു ക്ലാസുകളായി വിഭാഗിച്ചു പഠിത്തം നടത്തിവരുന്നു. ഈ സണ്ടെസ്കൂൾപഠിത്തം സംബന്ധിച്ചു കാണിക്കുന്ന ഉത്സാഹം നിമിത്തം വികാരി അവൎകളോടും, അദ്ദേഹത്തിനു സഹായകാരികളായിരുന്ന മിസ്റ്റർ പി. പി. ജോൺ ബി. എ. അവൎകളോടും ബ്ലാൻസ് ഫോൎഡ് സ്കൂൾ ഹെഡ് മാസ്റ്റർ മിസ്റ്റർ കെ. റി. കോര അവൎകളോടും ഇടവകക്കാർ കൃതജ്ഞന്മാരായിരിപ്പാനുള്ളതാണു. ൧൦൮൭-ൽ സണ്ടെസ്കൂൾ ക്ലാസിൽ ചേൎന്നു പഠിച്ച വിദ്യാൎത്ഥികൾക്കു ൧൫ രൂപായോളം പിരിച്ചെടുത്തു ദിവ്യശ്രീ. പുത്തൻവീട്ടിൽ യാക്കോബു കത്തനാർ അവൎകളുടെ അഗ്രാസനാധിപത്യത്തിൽ ഒരു സമ്മാനദാനം ഉണ്ടായതിന്റെയും പ്രധാനഭാരവാഹി ദിവ്യശ്രീ അബ്രഹാം കത്തനാർ അവൎകൾതന്നെ ആയിരുന്നു.

പ്രസ്തുത വൎഷത്തിൽ ൯ ജ്ഞാനസ്നാനങ്ങളും, ദേശകുറി വാങ്ങി അന്യ ഇടവകകളിൽ വെച്ചു നടത്തിയ രണ്ടുൾപ്പടെ ൩ വിവാഹങ്ങളും, അഞ്ചു മരണങ്ങളും നടന്നിട്ടുണ്ടു.

൧൮൦൭-മാണ്ടത്തെക്കുള്ള വൎഷാന്ത്യ തിരട്ടു ഇതോടൊന്നിച്ചു ചേൎത്തിരിക്കുന്നു. പ്രസ്തുത വൎഷത്തിൽ രൂപാ ൯൨൮. ൭. ൨. മുതൽ വന്നിട്ടുണ്ടു. ഇത്രയും വലിയ ഒരു സംഖ്യ മുമ്പു ഒരു വൎഷത്തിലെങ്കിലും ഈ ഇടവകയിൽനിന്നു ഉണ്ടായിട്ടില്ലെന്നുള്ളതു ഈ പള്ളിയുടെ അഭിവൃദ്ധിയെ കാംക്ഷിക്കുന്ന എല്ലാവൎക്കും സന്തോഷപ്രദമായിട്ടുള്ളതു ആണു. നിൎബ്ബന്ധമായി പള്ളിക്കു പണം വരേണ്ട പസാരം വകയിൽ ഈ വൎഷത്തിൽ മുന്നാണ്ടിനെ അപേക്ഷിച്ചു നൂറു രൂപായോളം കുറവാണെങ്കിലും ആകെയുള്ള വരവു അധികമായി നില്ക്കുന്നതിനാൽ, ഇടവകക്കാർ, പള്ളിക്കു ചെല്ലേണ്ട പണം മുറപോലെ കൊടുത്തുപോരുന്നുണ്ടെന്നു മാനേജിംഗ് കമ്മട്ടി കൃതജ്ഞതാപൂൎവ്വം പ്രസ്താവിച്ചുകൊള്ളുന്നു. പസാരം, ഭണ്ഡാരം, പിടിയരി എന്നിവ ഒഴിച്ചു എല്ലാ ഇനങ്ങളിലും വരവു അധികപ്പെട്ടിട്ടുണ്ടു. പള്ളിപുരയിടത്തിന്റെ കിഴക്കേ അറ്റത്തുള്ള ബംഗ്ലാവിന്റെ വാടക വകയായിത്തന്നെ നൂറ്റിരുപതു രൂപായോളം കാണുന്നതു അതിൽ ഇപ്പോൾ സ്ഥിരതാമസക്കാരനായ മിസ്റ്റർ തോമ്മസ റൈട്ടർ പ്രതിമാസം നന്നാലു രൂപാ വാടക തരുന്നതുകൊണ്ടും മുൻ താമസിച്ചിരുന്ന ആട്ടിസ്റ്റ് മിസ്റ്റർ ജോൺ തരാനുള്ളവകയിൽ ൪൦ രൂപാ ഒന്നായി തന്നതുകൊണ്ടുമാണു. പള്ളിമുറിയിൽ താമസത്തിനു വരുന്ന ആളുകളോടു വാടക ഈടാക്കണമെന്നുള്ള നിശ്ചയത്തെ ഊൎജ്ജിതപ്പെടുത്തേണ്ടതാണെന്നു പൊതുയോഗം ചെയ്യ തീൎച്ച് അനുസരിച്ചു, വന്നിരിക്കുന്ന ൧൩ രൂപാ ൨൨- ൪-യും പുരക്കുദാശവകയായി വന്നിരിക്കുന്ന നിസ്സാരമല്ലാത്ത സംഖ്യയും ഈ വൎഷം പുതിയ ഇനങ്ങളാണു. ചിലവു വകയിലും പുതിയ ഇനങ്ങൾ പലതുണ്ടു. പുസ്തകം മുതലായവ എന്നു കാണുന്നതു പള്ളികാൎയ്യങ്ങൾ എഴുതി സൂക്ഷിക്കുന്നതിനു സബ്ബസ്ക്രിപ്ഷ്യൻ പുസ്തകം മുതലായവ വാങ്ങിയതിന്റെ വിലയാണു. ൨൫ രൂപായിൽ കവിയാതെ ചിലവു ചെയ്തു ജ്ഞാനസ്നാനകല്ലു സ്ഥാപിക്കണമെന്നു പൊതുയോഗം ചെ

യ്യിരുന്ന ആജ്ഞ, ഓവർസ്സീയർമാരായ മിസ്റ്റർ സി. ജെ. മാണി, മിസ്റ്റർ കെ. സി. കയ്യൻ എന്നിവരുടെ സഹായം നിമിത്തം ൨൨ രൂപാ കൊണ്ടു സാധിച്ചിട്ടുണ്ടു. കെട്ടിമേച്ചിൽ വകയ്ക്കു കഴിഞ്ഞവർഷം ൨൦ രൂപായോളമെ ചിലവു ആയിട്ടുള്ളുവെങ്കിലും ബംഗ്ലാവു കേടുപോക്കുന്നവകയ്ക്കു ഈ വർഷം ൪൦ രൂപായിൽ താഴെയോളം ചിലവായി കാണുന്നതു, പള്ളിപുരയിടത്തിൽ കിഴക്കേ അററത്തുള്ള ബംഗ്ലാവു, പള്ളിപുരയിടം, പള്ളിമുറി എന്നിതുകളിൽ അമ്പത്തഞ്ചു രൂപാ വിശേഷാൽ ചിലവുചെയ്തു വേലകൾ നടത്തണമെന്നു കമ്മട്ടി അനുവദിക്കാൻ ഇടയായതുകൊണ്ടാണു. പള്ളിശിപായി ആയിരുന്ന ജോസപ്പിന്റെ ശവമടക്കു സംബന്ധിച്ചു എല്ലാ ചിലവുകളും പള്ളിസ്വത്തിൽനിന്നു നിർവ്വഹിക്കേണ്ടതാണു, എന്നു കമ്മട്ടി ചെയ്ത ഒരു നിശ്ചയം അനുസരിച്ചു ഒമ്പതു രൂപാ വിനിയോഗിക്കേണ്ടിവന്നിട്ടുണ്ടു. ശമ്പളം മുതലായവ പതിവുപോലെ ധനുമാസം അവസാനം കൊടുത്തു തീർത്തിരിക്കുന്നു. കുഴിപ്പണം, കുഞ്ഞാനപ്പണം മുതലായവയിൽ പള്ളിക്കു വരാനുള്ള ൯൪ രൂപാ കൂടെ ചേർത്തു രൂ- ൨൪൩. ൧൧. ൩. പ്രസ്തുത വർഷം മിച്ചമായിട്ടുണ്ടു.

ഈ പള്ളി ചരിത്രത്തിന്റെ ആദ്യ ശാബ്ബത ആണ്ടായി ഗണിക്കപ്പെടാവുന്ന കഴിഞ്ഞ ൭-ാമത്തെ വർഷം കഴിഞ്ഞു, ഒരു പുതിയ പ്രാരംഭവർഷമായി ഗണിക്കപ്പെടേണ്ട എട്ടാമത്തേതായ പ്രസ്തുത റിപ്പോർട്ടു വർഷം, നാനാപ്രകാരങ്ങളിൽ നമുക്കു ഒരു അനുഗ്രഹകരണമാക്കിയ ബാവായും പുത്രനും റൂഹാദക്കുദിശായുമായ ത്രിയേക ദൈവത്തെ നാം മഹത്വപ്പെടുത്തേണ്ടിയിരിക്കുന്നു. അല്പന്മാരായ നമ്മെ ഇത്രത്തോളം ശക്തന്മാരാക്കിയ നമ്മുടെ ദൈവത്തിന്റെ അനുഗ്രഹങ്ങൾ, നമ്മുടെ ഇടവകയിന്മേൽ അധികമധികമായി വർഷിക്കുമെന്നു ആശിച്ചുകൊണ്ടും അതിന്നായി പ്രാർത്ഥിച്ചുകൊണ്ടും ഈ റിപ്പോർട്ടിനെ സമർപ്പിച്ചുകൊള്ളുന്നു.

(തുടരും)

എന്നു കൈക്കാരൻ

ഒ. എം. ചെറിയാൻ.

---

## തൻകാര്യം.

ഐഹികവിഷയങ്ങളെക്കുറിച്ചും വസ്തുക്കളെപ്പററിയും, കാലാന്തരംകൊണ്ടു വിരക്തിയും രുചിക്കുറവും ഉണ്ടാകുമെന്നുള്ളതു അനുഭവഗോചരമായ ഒന്നാണല്ലോ. ഈ തത്വം അനുസരിച്ചും കാലഭേദംകൊണ്ടും നമ്മുടെ പത്രികാവായനക്കാർക്കും വല്ല വിരക്തിയും വൈമനസ്യവും ഉണ്ടായേക്കാവുന്നതാകയാൽ അവർക്കു നൂതനമായ അറിവും ആഗ്രഹവും അഭിരുചിയും ഉണ്ടാകുവാൻ തക്കവണ്ണം പത്രികയുടെ ആകൃതിയിലും പ്രകൃതിയിലും ചില പരിഷ്കാരങ്ങൾ ചെയ്യണമെന്നു ആഗ്രഹമുണ്ടു.

ഇതിനു ആദ്യമായി ഇപ്പോഴത്തെ അക്ഷരം മാറി പുതിയ അക്ഷരം വാർപ്പിക്കുന്നതിനും, കടലാസ്സ്, ബൈൻറു മുതലായവ പൂർവ്വാധികം നന്നാക്കുന്നതിനും, മതസംബന്ധവും സാമൂഹ്യവുമായ വിഷയങ്ങളെപ്പററി ഉപന്യാസങ്ങൾ എഴുതുന്നതിനു പ്രാപ്തിയും പാടവുമുള്ള ലേഖകന്മാരെ വർദ്ധിപ്പിക്കുന്നതിനും, ആലോചിച്ചിരിക്കയാണു. എന്നാൽ ഈ ആഗ്രഹനിവൃത്തിക്കു പത്രിക വരിക്കാരുടെ സഹായം ഈ അവസരത്തിൽ അത്യന്താപേക്ഷിതമായിരിക്കുന്നു. സാധാരണ ഏതു കാര്യത്തിനും ദ്രവ്യസഹായം ആവശ്യ

മാണല്ലൊ. അതിനാൽ പത്രവരിയെപ്പറ്റി തിരുമനസ്സുകൊണ്ടു അയച്ചിട്ടുള്ള കല്പന അനുസരിച്ചും, സമുദായോന്നതിയെ ആഗ്രഹിച്ചും അവരവർ അടയ്ക്കുവാനുള്ള പണം പിരിവുകാർമൂലം അയച്ചുതരണമെന്നു സ്നേഹംമൂലം നിർബന്ധിക്കുന്നു. ഉദാരബുദ്ധികളും സമുദായോന്നതിക്കായി ആകാംക്ഷയുള്ളവരും ആയ ആളുകൾ ഈ അവസരത്തിൽ സഹായിക്കാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

പത്രികമൂലം നമ്മുടെ സമുദായത്തിനു ഉണ്ടായിട്ടുള്ള ഗുണഗണങ്ങൾ എന്തുമാത്രമാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലൊ. സുറിയാനിക്കാർ എന്ന നാമം പറയുന്നതുപോലും മടിയുണ്ടായിരുന്ന അനേക യുവാക്കന്മാർക്കു ഏതു മതസ്ഥന്റെയും മുമ്പാകെ തങ്ങളുടെ നാമം പ്രസ്താവിക്കുന്നതിനും തങ്ങളുടെ മതസംബന്ധമായ വിശ്വാസോപദേശങ്ങളുടെ നൈർമ്മല്യത്തെ സധൈര്യം പറയുന്നതിനും സുറിയാനി വിശ്വാസോപദേശങ്ങൾ ഇതരമതസ്ഥന്മാർ പറയുന്നപ്രകാരം മൌഢ്യങ്ങൾ അല്ലെന്നും വേദാനുസരണങ്ങൾ ആണെന്നും ഗ്രഹിക്കുന്നതിനും മറ്റും പത്രികമൂലം ഇടയായിട്ടുണ്ടെന്നു നിർമ്മത്സരമാനസന്മാരായ ഏവരും സമ്മതിക്കുന്ന കാര്യമാണു. ഇതുസംബന്ധമായി നമ്മുടെ പത്രാധിപർ ഇ. എം. ഫിലിപ്പ് അവർകൾ ചെയ്തിട്ടുള്ള അക്ഷീണ ശ്രമങ്ങളും താൻ പ്രദർശിപ്പിച്ചിട്ടുള്ള വൈഭവങ്ങളും യുക്തിവൈശിഷ്ട്യങ്ങളും ശ്ലാഘനീയങ്ങൾ തന്നെയാണു. എന്നാൽ മതസംബന്ധമായും മറ്റും പല കാര്യങ്ങൾ കാലാനുസൃതമായി പഠിക്കാനും ഗ്രഹിപ്പാനും ഉണ്ടു. പ്രസ്തുതവിഷയങ്ങളെപ്പറ്റി ഉപന്യസിപ്പാൻ തക്ക പാടവവും പ്രാപ്തിയും ഉള്ള പല മാന്യന്മാർ നമ്മുടെ സമുദായത്തിൽ ഉണ്ടെന്നുള്ളതു സർവ്വസമ്മതമാണു. ഇങ്ങനെയുള്ളവർ ഗൌരവാവഹങ്ങളും സാരസമ്പൂർണ്ണങ്ങളുമായ തങ്ങളുടെ ലേഖനങ്ങൾമൂലം മേലാൽ എങ്കിലും പത്രികയെ അലങ്കരിക്കേണമെന്നു അപേക്ഷയുണ്ടു.

ഇതിനെ സംബന്ധിച്ചു ചില മാന്യന്മാരോടു അഭിമുഖമായും എഴുത്തുമൂലവും ആവശ്യപ്പെട്ടതിൽ ദിവ്യശ്രീ. ജോർജ്ജ് ശെമ്മാശ്ശൻ എം. ഏ. മെസേഴ്സ് എ. ഫിലിപ്പോസ് എം. ഏ. ബി. എൽ. ഒ. എം. ചെറിയാൻ ബി. ഏ. എൽ. റ്റി. കെ. സി. ഈപ്പൻ ബി. ഏ. കെ. കെ. തോമസ് ബി. ഏ. പി. സി. ഫിലിപ്പു ബി. ഏ. കെ. സി. ചാക്കൊതരകൻ ബി. ഏ. എം. പി. വക്കി, സി. സി. പൌലൂസ് മുതലായവർ ലേഖനങ്ങൾ അയച്ചുതരാമെന്നു സന്തോഷപൂർവ്വം വാഗ്ദാനം ചെയ്തിട്ടുണ്ടു. ഇതിന്റെ ആരംഭമായി മിസ്റ്റർ ഒ. എം. ചെറിയാന്റെയും, മിസ്റ്റർ കെ. കെ. തോമസിന്റെയും, മിസ്റ്റർ എം. പി. വക്കിയുടെയും പ്രസം

ഗങ്ങൾ കഴിഞ്ഞ പത്രികമുതൽ പ്രസ്താപിച്ചു തുടങ്ങീട്ടുമുണ്ടു. മേൽപറഞ്ഞ ജ്ഞാനസംപൂൎണ്ണങ്ങളായ പ്രസംഗങ്ങൾ ഈ അവസരത്തിൽ പത്രികയിൽ ചേൎക്കാൻ ഇടയായതിൽ സന്തോഷിക്കയും ഇതൊരു ശുഭലക്ഷണമാണെന്നു വിചാരിക്കയും ചെയ്യുന്നു. ഇതു സംബന്ധിച്ചു അഭിമുഖമായി പറവാൻ ഇനിക്കു ഇടയാകാഞ്ഞവരും മുഖജ്ഞാപകം ഇല്ലാത്തവരുമായ എല്ലാ മാന്യന്മാരും ലേഖനങ്ങൾ അയച്ചുതരണമെന്നും ഇതുവരെയും പത്രിക വാങ്ങി വായിക്കാത്ത പല മാന്യന്മാർ നമ്മുടെ സമുദായത്തിൽ ഉണ്ടെന്നു അറിയുന്നതിനാൽ തങ്ങളുടെ ജന്മോദ്ദേശം സമുദായോന്നതിയ്ക്കുവേണ്ടിയും കൂടെ ആണെന്നറിഞ്ഞു ഇതരന്മാർ ചെയ്യുന്നതു കണ്ടും മേലാൽ എങ്കിലും പത്രിക വാങ്ങി വായിക്കണമെന്നും പത്രിക വരി അടയ്ക്കുന്ന കാൎയ്യത്തിൽ ആരും ഉപേക്ഷ വിചാരിക്കരുതെന്നും പറഞ്ഞുകൊണ്ടും നമ്മുടെ ഉദ്യമങ്ങളും ഉദ്ദേശങ്ങളും തിരുസഭയുടെ ഉന്നതിക്കും ദൈവതിരുനാമമഹത്വത്തിനും ആയിത്തീരണമെ എന്നു പ്രാൎത്ഥിച്ചുകൊണ്ടും വിരമിക്കുന്നു.

എന്നു മാനേജർ.

---

## സൂചനകൾ.

ഒരു അറിയിപ്പു—മുൻകൂട്ടി വന്നിരുന്ന ലേഖനങ്ങൾ ചേൎത്തുപോയതിനാൽ വികാരി ജനറാളിന്റെ ചരിത്രപാണ്ഡിത്വം, പ്രതിവാദം, താരകയോടു ചില ചോദ്യങ്ങൾ, യൂദിന്റെ ഉദ്ദേശവും പ്രസംഗവും കൂടാതെയും മറ്റു പല ലേഖനങ്ങളും സ്ഥലച്ചുരുക്കത്താൽ മാററിവച്ചിരിക്കുന്നു.

❖ ❖ ❖

“സഭാതാരക”യുടെ ഓരോ പ്രതി ഞങ്ങൾക്കു അയച്ചുതരിക പതിവുണ്ടായിരുന്നു. ഈ ലക്കത്തിലെ താരക ഇതുവരെ ഞങ്ങൾക്കു കിട്ടിയിട്ടില്ല. അയച്ചുതരാഞ്ഞിട്ടോ അഞ്ചൽക്കാരുടെ കൃത്രിമംകൊണ്ടോ കിട്ടാഞ്ഞതെന്നറിയുന്നില്ല. താരകയ്ക്കായി കാത്തിരുന്നു കിട്ടാതെ ആയപ്പോൾ വേറെ തിരക്കിപ്പിടിച്ചു ഒരു സ്നേഹിതനിൽനിന്നു താരകയുടെ ഒരു പ്രതി കിട്ടിയപ്പോൾ സമയം അതിക്രമിച്ചുപോയതിനാൽ പലതും ഈ പ്രാവശ്യത്തെ പത്രികയിൽ പറവാൻ കഴിയാതെ പോയതിൽ ഞങ്ങൾ വ്യസനിക്കുന്നു.

❖ ❖ ❖

മെല്പട്ടസ്ഥാനം—സ്ഥാനാരോഹണം പ്രമാണിച്ചു ഊൎശ്ലേമിലേക്കു പോയിരിക്കുന്ന വ. ദി. ശ്രീ. പൌലൂസ് റമ്പാച്ചൻ അവൎകളേയും ഗീവറുഗീസു റമ്പാച്ചൻ അവൎകളേയും വിശുദ്ധ പാത്രിയൎക്കീസുബാവാ തിരുമനസ്സുകൊണ്ടു ഈ മാസം ൩൧-ാംനു ഞായറാഴ്ച സ്ഥാനാഭിഷേകം ചെയ്തിരിക്കുന്ന വിവരം കമ്പിമൂലം അറിവു കിട്ടിയിരിക്കുന്നു. ഈ കമ്പി വന്ന ഉടൻ കോട്ടയത്തുള്ള പള്ളികളിൽ മണി അടിച്ചും വെടിവച്ചും ഈ സന്തോഷവൎത്തമാനം ബഹുജനത്തെ ഗ്രഹിപ്പിക്കയും എല്ലാവരും കൂടി പ്രാൎത്ഥന കഴിക്കയും ചെയ്തിരിക്കുന്നു. വാഴ്ചയെ വിവരിക്കുന്ന എഴുത്തു വരാൻ സമയമായിട്ടില്ലെങ്കിലും പാത്രിയൎക്കീസു ബാവാ തിരുമനസ്സുകൊണ്ടു വിശുദ്ധ പട്ടണത്തിൽ എഴുന്നെള്ളിയ വിവരത്തിനു വിസ്താരമായ എഴുത്തുകൾ വന്നുചേൎന്നിട്ടുണ്ടു. ബദ്ദൂറയിൽ നിന്നു ജോപ്പാവരെ, കപ്പൽ മാൎഗ്ഗമാണു ബാവാ എഴുന്നെള്ളിയതെന്നും ജോപ്പായിൽവച്ചു ഊൎശ്ലേമിലുള്ള എല്ലാ സഭകളി

ലേയും വൈദികശ്രേഷ്ഠന്മാരുടെയും തുർക്കി ഗവർമ്മെണ്ടിന്റെയും പ്രതിനിധികളുടെയും യൂറോപ്പിലെ നാനാഗവർമ്മെണ്ടുകളുടെ കൊൻസലന്മാരും ഹാജരായി ബാവായെ എതിരേറ്റു എന്നും ആചാരവെടി വെച്ചു എന്നുംമറ്റും എഴുത്തുകളാൽ അറിയുന്നു. നമ്മുടെ പുതിയ മേല്പട്ടക്കാരും മാർ ഒസ്താത്യോസു ബാവായും ഉടനെ ഒരുമിച്ചു പുറപ്പെട്ടുമെന്നറിയുന്നു.

❖ ❖ ❖

താരകയിലെ നവീകരണ ചരിത്രമെഴുത്തുകാരനായ "വികാരി ജെനറാൾ" ചരിത്രസംബന്ധമായി പ്രകടിപ്പിച്ച പല മൌഢ്യങ്ങളെ പത്രിക ഒരിക്കൽ ചൂണ്ടി കാണിച്ചപ്പോൾ അതിനു സമാധാനം പറവാൻ ഭാവിച്ചിട്ടുണ്ടെന്നു താരക പ്രസ്താവിക്കയുണ്ടായി. മാസം നാലാറു കഴിഞ്ഞിട്ടും സമാധാനം കാണുന്നില്ല. ഈ പ്രാവശ്യത്തെ നവീകരണ ചരിത്രത്തിൽ കാലം ചെയ്ത പാത്രിയർക്കീസുബാവാ ൧൦൫൨-ാമാണ്ടു നിരണത്തുവച്ചു നടത്തിയ ദുഃഖവെള്ളിയാഴ്ച ശുശ്രൂഷയുടെ ഒരു വർണ്ണന കാണുന്നു. ബാവാ ൧൦൫൦-ൽ മലയാളത്തു വരികയും ൧൦൫൨-ൽ സ്വദേശത്തേക്കു മടങ്ങുകയും ചെയ്തു. പിന്നീടു ൧൦൫൨-ൽ നിരണത്തുവച്ചു നടത്തിയ ദുഃഖവെള്ളിയാഴ്ച ശുശ്രൂഷ സുറിയാനിക്കാരെ ആരെയും അറിയിക്കാതെ ഒളിച്ചുവന്നു "വെറി റവറണ്ടിനെ" മാത്രം [ കാണിച്ചേച്ചു പോയ ശുശ്രൂഷയായിരിക്കും.

❖ ❖ ❖

മിസ്റ്റർ എ. പീലിപ്പോസു എം. എ. ബി. എൽ അവർകളും താരകാധിപരും തമ്മിൽ നടന്ന വാദത്തിൽനിന്നു—താരകാധിപരുടെമേൽ മിസ്റ്റർ മത്തായി അവർകൾ വക്രബുദ്ധിയും തെളിയിച്ചിരിക്കുന്നു. എഴുത്തുകാരൻ മിസ്റ്റർ മത്തായി ഗണനീയനാണെങ്കിൽ മാത്രമെ താരക ഇതിനു സമാധാനം പറകയുള്ളു എന്നു ശഠിക്കുന്നു. ഒരാളെ ഗണനീയനെന്നു നിർണ്ണയിക്കുന്നതിനുള്ള തോതു എന്താണെന്നു പറഞ്ഞു തന്നിട്ടില്ല. നമ്മുടെ കർത്താവും തന്റെ ശിഷ്യന്മാരും പ്രസംഗിച്ചപ്പോൾ ഇവർ ഗലീലയാക്കാരല്ലെ എന്നു പറഞ്ഞു പ്രീശന്മാർ മുതലായ കൂട്ടർ ആക്ഷേപിച്ചു. നസ്രേത്തിലെ ഒരു തച്ചുപണിക്കാരന്റെ മകനും ഗലീലയക്കടലിലെ മീൻപിടുത്തക്കാരും ഗണനീയന്മാർ അല്ലാഞ്ഞതുകൊണ്ടു അവരുടെ ഉപദേശങ്ങൾ അഗണ്യങ്ങളാണെന്നു വിചാരിച്ച പ്രീശന്മാരുടെ വക്രബുദ്ധിതന്നെയാണു താരകാധിപരും ഇവിടെ പ്രയോഗിച്ചിരിക്കുന്നതു.

❖ ❖ ❖

മാമ്മൻ ഉപദേശിയും ചങ്ങനാശേരിക്കാരും—ഉപദേശിയും കൂട്ടരും ചങ്ങനാശേരി ചെന്നു നടത്തിയ ലഹളക്കേസു പ്രസിദ്ധമായിരിക്കയാണല്ലൊ. ചങ്ങനാശേരിക്കാർക്കു കൈവച്ചു ആത്മവരം കൊടുക്കാൻ പോയതിൽ അവർ കൈവച്ചനുഗ്രഹിച്ചു വിടുകയാണു ചെയ്തതു. കോട്ടയത്തുവച്ചു ആരൊ ഒരു ഒരു കല്ലെറിഞ്ഞതു വിധിനാളിൽ പ്രതിപകരം ചെയ്വാൻ മാമ്മൻ ചാക്കിൽ കെട്ടികൊണ്ടു പോയി. ചങ്ങനാശേരിക്കാരുടെ കല്ലു പെറുക്കി കൂട്ടിയതായി കേൾക്കുന്നില്ല. വിധിനാളിലേക്കു ചുമടു അധികമായിപ്പോകുമെന്നു കരുതി ഇട്ടേച്ചു പോയതാണൊ എന്നു അറിയുന്നില്ല. ഏതായാലും ചങ്ങനാശേരിൽവച്ചു ഒരു സംഗതി വെളിപ്പെട്ടു. കോട്ടയത്തുകാരിൽ ആരൊ എറിഞ്ഞ കല്ലു ന്യായവിധി ദിവസത്തേക്കു കൊണ്ടുപോയി എറിഞ്ഞ ആളിന്റെ ശങ്കിനു നേരെ പ്രയോഗിപ്പാൻ നിശ്ചയിച്ചിട്ടുണ്ടെന്നു മാമ്മൻ പ്രസംഗിച്ചപ്പോൾ അദ്ദേഹത്തെ പ്രേരിപ്പിക്കുന്ന ആത്മാവു പ്രതിക്രിയയുടെ ആത്മാവാണെന്നു വെളിപ്പെട്ടു എങ്കിലും അതു ബഹുജനസമ്മതമായില്ല. ചങ്ങനാശേരിൽ വച്ചു ഈ കൂട്ടർക്കു പ്രതിക്രിയയ്ക്കുള്ള മോഹം ചെമ്പു തെളിഞ്ഞു. ലഹള ഒന്നും കൂടാതെ അവിടെ നിന്നു മടങ്ങിപ്പോകും വഴിമദ്ധ്യെ വച്ചു ഏകനായി ഒരു ചങ്ങനാശേരിക്കാരനെ കണ്ടപ്പോൾ പ്രതിക്രിയ ചെയ്വാൻ ഇതു തരമെന്നു നിശ്ചയിച്ചു രക്ഷിക്കപ്പെട്ട ഉപദേശിമാരിൽ ചിലർ തന്നെ ആ സാധുവിന്റെമേൽ കയ്യേററം ചെയ്തതാണു ലഹളയ്ക്കൊക്കെയും കാരണമെന്നു പ്രത്യക്ഷപ്പെട്ടുപോയിരിക്കുന്നു. ഈ ഭാഗം അവിതർക്കിതമാണെന്നു കണ്ടപ്പോൾ കൂട്ടത്തിൽ അഭക്തന്മാരുണ്ടായിരുന്നു എന്നു താരക ഒഴികഴിവു പറയുന്നു. അഭക്തന്മാരെ ഭക്തന്മാർ കൂട്ടത്തിലെന്നുള്ള കാര്യംകൂടെ ഇവിടെ ഓർക്കേണ്ടതാണു.

---